# ഹിന്ദുമതം

സ്വാമി ബോധാനന്ദ
കുമരകം.

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഹിന്ദുമതം

സ്വാമി ബോധാനന്ദ
കുമരകം

വില രൂ. ഒന്നു്

പ്രസാധകൻ
വി. എസ്. നാരായണൻ നായർ
തൃക്കോതമംഗലം

# ഹിന്ദുമതം

"മന" എന്ന ധാതുവിൽനിന്നുണ്ടായിട്ടുള്ളതാണ് മതം എന്ന പദം. അതിൻെറ അർത്ഥം അറിവ് അഥവാ അറിഞ്ഞതു് എന്നാണ്. കേവലം ഘടപടാദി ജ്ഞാനമല്ല ശരിയായ അറിവ്. യാതൊന്നിനെക്കുറിച്ചുള്ള അറിവുകൊണ്ടാണോ എല്ലാം അറിഞ്ഞതായിത്തീരുന്നതു്, അഥവാ യാതൊരറിവുകൊണ്ടാണോ മനുഷ്യൻ പരിപൂർണ്ണനായിത്തീരുന്നതു് അതാണ് യഥാർത്ഥമായ അറിവ്. മതം എന്നുവച്ചാൽ അറിവാണെങ്കിൽ അതിനെ വേണ്ടായെന്ന് ആരും ശഠിക്കുകയില്ല.

പഞ്ചേന്ദ്രിയങ്ങൾ വഴിക്കു കിട്ടുന്ന അറിവിനെയാണ് സാധാരണമായി പലരും ജ്ഞാനമെന്ന് ധരിച്ചുവച്ചിരിക്കുന്നതു്. ഇതിനെ വൃത്തിജ്ഞാനമെന്നു പറയുന്നു. എന്നാൽ ഇന്ദ്രിയങ്ങൾ വഴി ജ്ഞാനം ലഭിക്കുന്നതിന് കാരണമായിനിൽക്കുന്ന സ്വയം പ്രകാശവസ്തു മാത്രമാണ് യഥാർത്ഥത്തിൽ ജ്ഞാനം എന്ന പേരിനെ അർഹിക്കുന്നതു്. ഈ മൂലഭൂതവും യഥാർത്ഥജ്ഞാനഭണ്ഡാഗാരവുമായ ചൈതന്യ വിശേഷത്തെ അറിഞ്ഞാൽ എല്ലാമറിഞ്ഞതായിത്തീരുന്നു എന്ന് ശ്രുതിയിൽ പറഞ്ഞു കാണുന്നുണ്ട്.

"യേനാശ്രുതം ശ്രുതം ഭവതി, അമതം മതം,
മവിജ്ഞാതം വിജ്ഞാതം"

ഏതു ജ്ഞാനത്താൽ കേൾക്കാത്തതു് കേട്ടതായും

സങ്കല്പിക്കാത്തതു് സങ്കല്പിച്ചതായും അറിയാത്തതു് അറിഞ്ഞതായും തീരുന്നുവോ ആ ജ്ഞാനമാണു് യഥാർത്ഥത്തിൽ ജ്ഞാനം. ഈവിധം ജ്ഞാനസ്വരൂപിയായി, ഇന്ദ്രിയദശകങ്ങളുടെയും വ്യാപാരത്തിനു നിദാനമായി, ഇന്ദ്രിയങ്ങൾക്കഗോചരമായി ആനന്ദഘനമായി വർത്തിക്കുന്ന ശക്തിവിശേഷത്തെക്കുറിച്ചുള്ള അറിവും ആ അറിവിലേക്കു പ്രവർത്തിക്കേണ്ടമാർഗ്ഗങ്ങളെക്കുറിച്ചുള്ള അറിവും ആണു് യഥാർത്ഥത്തിൽ ജ്ഞാനം എന്നു പറയപ്പെടാവുന്നതു്.

ചിന്താശീലനും ആലോചിക്കുവാൻ കഴിവുള്ളവനും ആയ മനുഷ്യൻ ആദിമകാലംമുതൽക്കുതന്നെ അവൻെറ ചുററും കാണുന്ന പദാർത്ഥങ്ങളെപ്പററി സ്ഥൂലവും സൂക്ഷ്മവും ആയി ചിന്തിക്കുവാനും പഠിക്കുവാനും തുടങ്ങി. ചിന്താശീലനായ അവൻ ഒരു ആൽവൃക്ഷത്തെക്കണ്ടു. ഈ ആലിൻെറ സ്ഥൂലരൂപത്തിൽനിന്നും അവൻെറ ചിന്ത സൂക്ഷ്മമായി അതിൻെറ കാരണത്തിലേക്കു കടന്നു. ഈ ഭീമമായ ആലിൻെറ ഈ വിധമായ സ്ഥിതിയെ സൂക്ഷ്മമായി സൂക്ഷിച്ചിരുന്ന കാരണപദാർത്ഥമാണു് ആ ആലിൻെറ വിത്തു് അഥവാ ആ ചെറിയ അരി എന്നവൻ കണ്ടുപിടിച്ചു. വീണ്ടും ചിന്തിച്ചതിൻെറ ഫലമായി അവൻ വ്യക്തമായി ഗ്രഹിച്ചു ഈ ആലിൻെറ വിത്തിൽ ഏതോ അദൃശ്യ ശക്തി വിത്തു മുളച്ചു് ഈ വിധം വളർന്നുവരുന്നതിനു് പ്രധാനകാരണമായി സ്ഥിതി ചെയ്യുന്നുണ്ടു് എന്നു്. വീണ്ടും അനുസ്യൂതമായി പരിശോധിച്ചപ്പോൾ വിത്തും വൃക്ഷവും ഒന്നാണെന്നു ഗ്രഹിച്ചതുപോലെ വിത്തും അതിൻെറ വളർച്ചയ്ക്കു കാരണമായ സത്തയും ഒ

നാണെന്നും പ്രപഞ്ചവും ആ സത്തയിൽ നിന്നും ഭി ന്നമല്ലെന്നും അതു് ഏകവും അദ്വിതീയവും ആയ ചൈതന്യവിശേഷം ആണെന്നും അവൻ അറിഞ്ഞു. താനും ഈ വൃക്ഷവും ഒന്നാണെന്നവൻ ഗ്രഹിച്ചു. തൽഫലമായി പുരാതനഋഷീശ്വരന്മാർ "ഭേദബുദ്ധിരവിദ്യേയം" എന്നു പാടി. അതായതു് പ്രപഞ്ചത്തെ നാനാത്വബുദ്ധിയോടുകൂടി ദർശിക്കുന്നതു് അവിദ്യകൊണ്ടാണെന്നും അവിദ്യയെ നശിപ്പിച്ചു് യഥാർത്ഥ അറിവു് സമ്പാദിക്കുന്നതാണു് ജന്മോദ്ദേശം എന്നും ആ നിലയിൽ എത്തിച്ചേർന്നാൽ എല്ലാ പ്രപഞ്ചത്തെയും തന്നിൽതന്നെ ദർശിക്കുവാൻ കഴിയുമെന്നും തന്നിൽ നിന്നന്യമായ യാതൊന്നുമില്ലെന്നുള്ള യാഥാർത്ഥ്യം സാക്ഷാത്കരിക്കുവാൻ കഴിയുമെന്നും എല്ലാ മതഗ്രന്ഥങ്ങളിലും ആചാര്യന്മാർ പറഞ്ഞുകാണുന്നു. ഈ അനേകത്വൈക്യവേദമായ "തന്നെ"ക്കുറിച്ചുള്ള അറിവുതന്നെയാണു് അഥവാ ചരാചരാത്മകമായ ജഗത്തും, ജീവനും, ബ്രഹ്മവും "ഞാൻതന്നെ" എന്ന ജ്ഞാനമാണു് ശരിയായ ജ്ഞാനം. ഈ ജ്ഞാനമാണു് ഹിന്ദുവിന്റെ മതം.

❋

# I A. മതഗ്രന്ഥങ്ങൾ.

ലോകത്തിന്റെ നാനാഭാഗങ്ങളിലുള്ള മനുഷ്യരും ജാതിമതഭേദമില്ലാതെ അറിവുസമ്പാദിക്കുവാൻ ശ്രമിക്കുകയും പലേ നിരീക്ഷണ പരീക്ഷണങ്ങൾ അതിപുരാതന കാലം മുതല്ക്കുതന്നെ നടത്തുകയും ചെയ്തിരുന്നു. ഈ ശ്രമത്തിന്റെ ഫലമായി പലേ ചിന്തകന്മാരും

പൂർണ്ണമായ അതിന്റെ പലേ പടികളിലും എത്തിച്ചേർന്നിട്ടുണ്ട്. ഈ വിധം ഓരോ ചിന്തകന്മാരും പണ്ഡിതന്മാരും എത്തിച്ചേർന്ന അഥവാ സമ്പാദിച്ച അറിവിനെ പിഌകാലത്തേക്ക് ലോകോപകാരത്തെക്കരുതി രേഖപ്പെടുത്തിയതിനെയാണ് തത്വശാസ്ത്രങ്ങൾ എന്നു പറഞ്ഞുവരുന്നത്.

"സർവം ഖല്വിദം ബ്രഹ്മ" ഇതെല്ലാം ഒരു ബ്രഹ്മമാണ്. "ഏകമേവാദ്വിതീയം ബ്രഹ്മ" ബ്രഹ്മം ഏകവും അദ്വിതീയവും ആകുന്നു, "ഈശാവാസ്യം ഇദം സർവം യത്കിഞ്ചജഗത്യാം ജഗത്" ജഗത്തിൽ ചരാചരാത്മകങ്ങളായുള്ളവ എല്ലാം ഒരേ ഒരീശ്വരൻ തന്നെ, "ഏകോ ദേവസർവ്വഭൂതേഷുഗൂഢ" എല്ലാ ഭൂതങ്ങളിലും ഉള്ള ദേവൻ ഏകനാണ്, എന്നു തുടങ്ങി അനവധി വേദാന്തഗ്രന്ഥങ്ങളിലായി ഇതെല്ലാം ഒന്നാണ് എന്ന് ഏതു് അനിർണ്ണേയമായ കാലത്തു് ഈ ഭാരതീയ ഋഷീശ്വരന്മാർ ഉൽഘോഷിച്ചുവോ അന്നാണ് തത്വശാസ്ത്രം അതിന്റെ പരമകാഷ്ഠയിൽ അഥവാ പൂർണ്ണവളർച്ചയിൽ എത്തിച്ചേർന്നതു്. ഈ കാണപ്പെടുന്നവയെല്ലാം ഒന്നാണ് എന്ന ജ്ഞാനമാണ് ശ്രേഷ്ഠവും ആയ ഈ അറിവ്. ഈ അറിവ് അനിർണ്ണേയമായ കാലത്തു് അഥവാ അതിപുരാതന കാലത്തു് തന്നെ ഭാരതീയ ചിന്തകന്മാരായ ഋഷിവര്യന്മാർ സാക്ഷാത്കരിച്ചിരുന്നു. അതിനെ ഗ്രന്ഥങ്ങളിൽക്കൂടി രേഖപ്പെടുത്തിയിട്ടും ഉണ്ട്.

വളരെ പുരാതനകാലത്തു് ഭാരതം ദർശിച്ച ശ്രീ ക്രിസ്തുയേശുവും വ്യക്തമാക്കുന്നുണ്ട്.

"I and my Father are one" st John 10. 30.

ഞാനും പിതാവും ഒന്നാണല്ലോ. ഈ അദ്വൈത ജ്ഞാനത്തെ പലേ മതാചാര്യന്മാരും ഏറ്റവും പാടിയിട്ടുണ്ട്. ഈ ജ്ഞാനത്തെത്തന്നെയാണ് എല്ലാ ഉപനിഷത്തുക്കളിലും പ്രതിപാദിച്ചു കാണുന്നതു്. ബ്രഹ്മസൂത്രം ഭഗവദ്ഗീത, രാമഗീത, അഷ്ടാവക്രഗീത, തുടങ്ങിയ സംഖ്യാതീതമായ ആർഷഗ്രന്ഥങ്ങളിലെല്ലാം വ്യക്തമായി പ്രതിപാദിച്ചിട്ടുള്ളതും ഈ അദ്വൈതമതത്തെത്തന്നെയാണ്. അതിനാലാണ് ചിന്തിക്കുവാൻ കഴിവുള്ള പാശ്ചാത്യരുപോലും ആർഷഗ്രന്ഥങ്ങളെ സ്തുതിച്ചു പാടിയിട്ടുള്ളതു്.

"So have I read this wonderful and
spirit-thrilling speech,
By Krishna and prince Arjun held,
discoursing each with each;
So have I write its wisdom here,- its
hidden mystery,
For England; O our India! as dear to
me as She!"

--Sir Edwin Arnold—
MA., KCIE., CSI.

സകല ലോകസമാരാദ്ധ്യമായ ശ്രീമദ് ഭഗവത് ഗീതയെ ആംഗ്ലേയഭാഷയിലേക്ക് വിവർത്തനം ചെയ്ത ശ്രീ എഡ്വിൻ അർനോൾഡ് ശ്രീകൃഷ്ണാർജ്ജുന സംവാദമായ ഗീതയെ ഈ വിധം പ്രശംസിച്ചിട്ടുണ്ട്.

"അതിശയിപ്പിക്കുന്നതും ആത്മാവിനെ ത്രസിപ്പിക്കുന്നതുമായ ശ്രീകൃഷ്ണാർജ്ജുന സംവാദരൂപത്തിലുള്ള ഭഗവത് ഗീത ഞാൻ വായിച്ചു. അതിൽ അന്തർലീനമായ ജ്ഞാനത്തെ അഥവാ അവ്യക്തമായ നിത്യതത്വത്തെ ഇതാ പാശ്ചാത്യലോകത്തിനുവേണ്ടി എഴുതുന്നു; ഭാരതത്തെ അതർഹിക്കുന്ന വിധത്തിൽ ഞാൻ സ്നേഹിക്കുന്നുണ്ട്." എന്നാണ് അദ്ദേഹത്തിന്റെ ആശയഗതി.

ജ്ഞാനം സമ്പാദിക്കുവാൻ ശാസ്ത്രജ്ഞാനം ആവശ്യമാണ് അഥവാ ഈശ്വരനെ സാക്ഷാത്കരിക്കുവാൻ ശാസ്ത്രം പഠിക്കണം.

"ദ്വേ വിദ്യേ വേദിതവ്യേ ഇതി—
ഹസ്മയദ് ബ്രഹ്മവിദോ വദന്തി,
പരാ ചൈവാപരാ ച"

ഈശ്വരനെ സാക്ഷാത്കരിക്കുവാൻ രണ്ടു വിദ്യകൾ അറിയണമെന്ന് ബ്രഹ്മജ്ഞാനികൾ പറയുന്നു. അവ പരാവിദ്യയും അപരാവിദ്യയും ആണ്.

"തത്രാപരാ:— ഋഗ്വേദോ, യജുർവേദഃ,
സാമവേദോ, §ഥർവ വേദഃ ശിക്ഷാ,
കല്പോ, വ്യാകരണം, നിരുക്തം, ഛന്ദോ
ജ്യോതിഷമിതി;"

അതിൽ അപരാവിദ്യ എന്നതു് വേദവും ശാസ്ത്രവും ആണ്. അഥവാ മതഗ്രന്ഥങ്ങളാണ്, എന്നി

പ്രകാരമാണ് അംഗിരസ് ശൌനകന് ഉപദേശിക്കുന്നത്.

ഇതിൽനിന്ന് ബ്രഹ്മം എന്താണെന്നറിയുവാനും മതം അഥവാ ജ്ഞാനം എങ്ങനെയുള്ളതാണെന്നു ഗ്രഹിക്കുവാനും ശാസ്ത്രജ്ഞാനം (മതശാസ്ത്രജ്ഞാനം) ആവശ്യമാണെന്നു വ്യക്തമാകുന്നു. മതത്തെപ്പററിയോ മതഗ്രന്ഥങ്ങളെപ്പററിയോ സാധാരണജ്ഞാനം പോലും ഇല്ലാതെ മതനിരൂപണം ചെയ്യുന്നത് അപകടകരം തന്നെ. മതഗ്രന്ഥങ്ങൾ പഠിക്കുക മതാചാര്യന്മാരുടെ വഴിയേ സഞ്ചരിക്കുക തുടങ്ങിയവകൊണ്ട് മതത്തിന്റെ മഹത്തായ ഉദ്ദേശ്യവും പ്രയോജനവും ഫലവും വ്യക്തമാകുന്നതാണ്.

അദൃഷ്ടമായ ആത്മശക്തിയുടെ വിളനിലമായി വിളങ്ങിയിരുന്ന വീര കേസരികളും ബ്രഹ്മധ്യാനൈകനിരതന്മാരും നിഗ്രഹാനുഗ്രഹ ശക്തന്മാരും ആയ മഹർഷീശ്വരന്മാരും അവതാരപുരുഷന്മാരും മനഃശാന്തിക്കും നിത്യാനന്ദപ്രാപ്തിക്കും ആയി കൈവരിച്ചിട്ടുള്ള മാർഗ്ഗങ്ങളെയും അവരുടെ അനുഭവങ്ങളെയും യുക്തിയോടും അനുഭവത്തോടും കൂട്ടി യോജിപ്പിച്ച് ലോകോപകാരാർത്ഥമായി രചിച്ചിട്ടുള്ളവയാണ് മതഗ്രന്ഥങ്ങൾ. അവ അന്ധകാരമയമായ ജീവിതത്തിൽനിന്ന് പരമലക്ഷ്യത്തിലേക്ക് നയിക്കുവാൻ നമ്മെ സഹായിക്കുകയും അനുഗ്രഹിക്കുകയും ചെയ്യുന്ന പ്രഭാ പൂരിതമായ രത്നദീപങ്ങൾ തന്നെയാണ്.

ഋക്, യജുസ്, സാമം, അഥർവണം എന്നീ നാലു വേദങ്ങളും അർത്ഥവേദം, ധനുർവേദം, ആയുർവേദം, ഗാന്ധർവവേദം എന്നീ നാലുപവേദങ്ങളും ശിക്ഷ (ഉച്ചാരണശാസ്ത്രം), കല്പം (അനുഷ്ഠാനക്രമ വിധി), വ്യാകരണം, നിരുക്തം, ഛന്ദസ്, ജ്യോതിഷം എന്നീ ആറു ശാസ്ത്രങ്ങളും, ഗൗതമം, ലിഖിതം, ശംഖം അംഗിരസ്, പരാശരം, കാത്ത്യായനം, യമം, ദക്ഷം, ആപസ്തംബം ബൃഹസ്പതി, വ്യാസം, സംവർത്തനം, വിഷ്ണുഹാരീതം, യാജ്ഞവൽക്യം, ഉശാനം, അത്രി, മനു, എന്നീ പതിനെട്ട സ്മൃതികളും, പതിനെട്ടുപസ്മൃതികളും, ബ്രഹ്മാണ്ഡം, പത്മം, മാർക്കണ്ഡേയം, സ്കാന്ദം, ഗാരുഡം, വാമനം, ബ്രാഹ്മം, വിഷ്ണു, ശിവം മത്സ്യം, ആഗ്നേയം, നാരദീയം, ബ്രഹ്മവൈവർത്തം. ലിംഗം, ഭവിഷ്യത്ത്, വരാഹം, ദേവീഭാഗവതം, കൂർമ്മം, എന്നീ പതിനെട്ടു പുരാണങ്ങളും, പതിനെട്ടുപപുരാണങ്ങളും, രാമായണം, ഭാരതം എന്നീ രണ്ടിതിഹാസഗ്രന്ഥങ്ങളും; ഋഗ്വേദത്തിനു ഇരുപത്തൊന്നു ശാഖകളിലായി ഇരുപത്തൊന്നും യജുർവേദത്തിനു നൂററി ഒൻപതു ശാഖകളിലായി നൂററി ഒൻപതും സാമവേദത്തിനു ആയിരം ശാഖകളിലായി ആയിരവും അഥർവവേദത്തിനു അൻപതു ശാഖകളിലായി അമ്പതും എല്ലാം കൂടി ആയിരത്തി ഒരുനൂററി എണ്പതുപനിഷത്തുക്കളും, സാംഖ്യം വൈശേഷികം, പൂർവമീമാംസ, വേദാന്തം (ബ്രഹ്മസൂത്രം) ന്യാ

യം, യോഗം, എന്നീ ദർശനങ്ങളും ശ്രീമത് ഭഗവത് ഗീതയും ആണ് ഹിന്ദുക്കളുടെ പ്രധാനമതഗ്രന്ഥങ്ങൾ.

a. ശ്രുതികൾ. വേദങ്ങൾ തന്നെയാണ് അതി പ്രധാനമായ ഹൈന്ദവമതഗ്രന്ഥങ്ങൾ "ശ്രൂയത ഇതി ശ്രുതി" ശ്രവിക്കപ്പെടുന്നതു ശ്രുതി എന്നും, "ശ്രൂയതെ ധർമ്മാധർമ്മാദി കമനയാ ഇതി ശ്രുതി" എന്നും ശ്രുതിപദത്തിനു വ്യാഖ്യാനം കാണുന്നുണ്ട്.

ആരാധനാമന്ത്രം, പ്രാർത്ഥനാവാക്യങ്ങൾ, കർമ്മത്തിന്റെ വിധികൾ, കർമ്മയോഗം ഇവയുടെ വിവരണം അഥവാ വ്യാഖ്യാനം തത്വജ്ഞാനസംബന്ധമായ വിഷയങ്ങൾ ഇവയെല്ലാം വേദത്തിൽ അടങ്ങിയിരിക്കുന്നു. അതിൽ (വേദത്തിൽ) ഛന്ദോബദ്ധപാദത്തോടുകൂടിയതും ഗംഭീരവും ഹൃദ്യവുമായ ഗദ്യത്തിലെഴുതിയതും ആയ മന്ത്രങ്ങൾ അടങ്ങിയിട്ടുണ്ട്. ദേവതാസ്തുതികൾക്കുള്ള പാദങ്ങൾ ഋക്കും ആരാധനയ്ക്കുള്ള മന്ത്രവും വിധിയും, യജൂസും ഗാനരീതിയിലുള്ള ഋക്ക് സാമവും ശാപാനുഗ്രഹമെന്നുള്ളതു് അഥർവാംഗിരസ്സും ആണ്.

ഋഗ്വേദത്തിൽ അടങ്ങിയിരിക്കുന്ന മതപരമായ ഗാനങ്ങളിൽ അധികസൂക്തങ്ങളും ദേവന്മാരുടെ സ്തുതികളായിട്ടാണ്. ഒരു ദേവനെത്തന്നെ അന്യദേവന്റെ ഗുണം നാമം മുതലായവകൾ ചേർത്തു സ്തുതിച്ചിരിക്കുന്നതിനാൽ ഋഷീശ്വരന്മാരുടെ ഉല്ലേഖം, കല്പനാശ

ക്തി, ആശയമാഹാത്മ്യം മുതലായവകൾ നിഷ്പ്ര യാസം ഗ്രഹിക്കുവാൻ കഴിയുന്നു. ദേവന്മാർ പ്രധാനമായും അഗ്നി, വായു, സൂര്യൻ, ഉഷസ്സ് ആദിയായവയാണ്. അഗ്നിദേവനെത്തന്നെ ഈ വിധത്തിലാണ് വേദത്തിൽ സ്തുതിച്ചിരിക്കുന്നത്.

അല്ലയോ അഗ്നിദേവാ! അങ്ങ് ജന്മനാ വരുണനാണ്. ജ്വലിക്കുമ്പോൾ അങ്ങ് മിത്രനാകും. അല്ലയോ ശക്തിനന്ദനാ! അങ്ങിൽ എല്ലാ ദേവതകളും അധിവസിക്കുന്നു. ആരാധിക്കുന്നവന് അങ്ങ് ഇന്ദ്രൻ ആണ്.

ബ്രാഹ്മണങ്ങൾക്ക് വേദങ്ങളും സൂത്രങ്ങൾക്ക് ബ്രാഹ്മണങ്ങളും ആണ് ആധാരം. വിഗ്രഹങ്ങളെക്കുറിച്ച് ആദ്യം പ്രതിപാദിക്കുവാൻ തുടങ്ങിയത് സൂത്രങ്ങളിലാണ്. കർമ്മം വിധിപൂർവം അനുഷ്ടിച്ചാൽ മുക്തി കിട്ടുമെന്നടിസ്ഥാനമാക്കി ഹോമം, തപസ്സ്, ദാനം, യാഗം, തുടങ്ങിയ കർമ്മങ്ങളെ പ്രതിപാദിക്കുന്ന കർമ്മകാണ്ഡത്തിന്റെ മൂലം ഈ ബ്രാഹ്മണങ്ങൾ തന്നെ.

കർമ്മകാണ്ഡത്തെ അവഗണിച്ച് സർവസംഗപരിത്യാഗത്തോടുകൂടി പരമാത്മധ്യാനത്തെ അഥവാ ബ്രഹ്മസാക്ഷാത്കാരത്തെ വിവരിക്കുന്ന വേദഭാഗം ജ്ഞാനകാണ്ഡത്തിൽപെടുന്നു. ഉപനിഷത്തുക്കൾ വേദാന്തത്തിന്റെ മൂലഗ്രന്ഥങ്ങളാണ്. വേദത്തിന്, കർമ്മകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്ന് മൂ

ന്ന കാണ്ഡങ്ങൾ ഉണ്ടെങ്കിലും പൊതുവേ രണ്ടായിതി രിക്കാം, കർമ്മകാണ്ഡമെന്നും ജ്ഞാനകാണ്ഡമെന്നും. യജ്ഞം, ദാനം തപസ്സ് തുടങ്ങിയ കർമ്മങ്ങളെ വിധിക്കുന്ന മന്ത്രങ്ങളും, ബ്രാഹ്മണങ്ങളും, കർമ്മകാണ്ഡത്തിലും ഉപാസനാരീതി വിട്ട് ആത്മതത്വങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ—ഉപനിഷത്തുതുടങ്ങിയവ ജ്ഞാനകാണ്ഡത്തിലുമുൾപ്പെടുന്നു.

ബ്റഹ്മം ചരാചരാത്മകമായ സകലതിന്റെയും ഉല്പത്തിസ്ഥാനമാണെന്നും ജീവനും ബ്രഹ്മവും തമ്മിൽ ഭേദം ഇല്ലെന്നും ബ്റഹ്മസാക്ഷാത്കാരം മോക്ഷപ്രദായകമാണെന്നും അതിനു കർമ്മത്തിന്റെ വലിയ പ്രസക്തിയില്ലെന്നും വേദാന്തികൾ ഘോഷിക്കുന്നു. വേദാന്തികളിൽ ദ്വൈതവിശിഷ്ടാദ്വൈതാദ്വൈതികൾ എന്ന് മൂന്നു മതക്കാരുണ്ട്.

ജീവാത്മാവും പരമാത്മാവും ഒരുകാലത്തും ചേർച്ചയുണ്ടാകാതെ ഭിന്നമായി നില്ക്കുന്ന തത്വങ്ങളാണെന്നും പ്രപഞ്ചം നിത്യമാണെന്നും ഈശ്വരൻ സർവജ്ഞനും സർവശക്തനുമാണെന്നും ജീവാത്മാവു കാഞ്ചിജ്ഞനും സർവദാ അസ്വതന്ത്രനുമാണെന്നും വിശ്വസിക്കുന്നവർ ദ്വൈതികളും, ഈശ്വരൻ ജീവനിൽ നിന്നു ഭിന്നനാണെങ്കിലും ജീവന്മാരുടേയും പ്രപഞ്ചത്തിന്റെയും അന്തര്യാമിയായി വർത്തിക്കുന്നതിനാൽ ജീവന് ഒരുവിധം ഈശ്വരനോടു് ഐക്യമുണ്ടാകാമെന്നും പ്ര

പഞ്ചം നിത്യമെന്നും വിശ്വസിക്കുന്നവർ വിശിഷ്ടാദ്വൈതികളും. ജീവൻ ബ്റഹ്മത്തിൽ നിന്നു ഭിന്നമല്ലെന്നും ജീവനായും പ്രപഞ്ചമായും കാണുന്നതു് ബ്റഹ്മം ഒന്നു തന്നെയാണെന്നും അതു് ഏകവും അദ്വിതീയവും അഗോചരവും ആയ വസ്തുവിശേഷമാണെന്നും പ്രപഞ്ചം ബ്റഹ്മത്തിൽ കല്പിക്കപ്പെടുന്നതു മാത്രമാണെന്നും വിശ്വസിക്കുന്നവർ അദ്വൈതികളും ആണു്.

അദ്വൈതത്തെ ശ്രീശങ്കരനും, പ്രാചീനനിരൂപകനായ ബോധായനൻ കണ്ടുപിടിച്ച വിശിഷ്ടാദ്വൈതത്തെ രാമാനുജനും, ദ്വൈതത്തെ ശ്രീ മാധവനും പുനരുദ്ധാരണം ചെയ്തു.

ബ്റഹ്മം നിർഗ്ഗുണവും ക്ഷയവൃദ്ധിരഹിതവും, നിത്യശുദ്ധബുദ്ധമുക്ത സ്വഭാവവും, ജ്ഞാനസ്വരൂപവും ആണെന്നും ജഗത്തു് ബ്റഹ്മത്തിൽ കല്പിതമാണെന്നും ശ്രീശങ്കരൻ സിദ്ധാന്തിക്കുന്നു.

ബ്റഹ്മം നിർഗ്ഗുണമല്ലെന്നും, സകളമായ അതിനു് വിശിഷ്ടവും അനന്തവുമായ പലേ അനുകൂലഗുണങ്ങളുമുണ്ടെന്നും മായ ഇല്ലെന്നും ലോകം സത്യമാണെന്നും ശ്രീ രാമാനുജൻ സ്ഥാപിക്കുന്നുണ്ടു്,

ബ്റഹ്മത്തിന്റെ ശരീരമാണു് ജീവനും പ്രപഞ്ചവും എന്നും ജ്ഞാനമല്ല ഭക്തിയാണു് മോക്ഷകാരണമെന്നും ബ്റഹ്മം കേവലം ഉപാദാനകാരണമെന്ന

ല്ലാതെ അതു നിമിത്ത കാരണമല്ലെന്നും ശ്രീ മാധവൻ വിധിക്കുന്നു.

എന്നാൽ എല്ലാ വേദാന്തികളും ജഗത്കാരണം ബ്റഹ്മമാണെന്നും ബ്റഹ്മത്തെക്കുറിച്ചുള്ള അറിവാണ് ജീവിതത്തിലെ പരമലക്ഷ്യമായ മോക്ഷം (Liberation or final emancipation) എന്നും സമ്മതിക്കുന്നുണ്ട്.

b. സ്മൃതികൾ. പതിനെട്ടു സ്മൃതികളും പതിനെട്ടുപസ്മൃതികളും ആണുള്ളതു്.

"വേദാൎത്ഥസ്മരണപൂർവകം രചിതത്വാത് സ്മൃതിഃ" വേദങ്ങളുടെ അൎത്ഥത്തെ സ്മരണയിൽ വച്ചുകൊണ്ട് മഹർഷിമാർ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളാണ് സ്മൃതികൾ. ഇവയിൽ കൎമ്മവിധിയും നീതിന്യായവിചാരണകളും അടങ്ങിയിരിക്കുന്നു. പ്രായേണ സ്മൃതികൾ നിയമസംഹിതകളാണ്. പിൽക്കാലത്തു് ശ്രുതിക്കു വിരോധമായി പലതും ചില സ്ഥാപിതതാല്പര്യക്കാർ സ്മൃതികളിൽ എഴുതിച്ചേർത്തിട്ടുണ്ട്.

c. പുരാണങ്ങൾ· "പുരാഭവം പുരാണം" പണ്ടു കഴിഞ്ഞ കഥയെപ്പററി പറയുന്നതാണ് പുരാണം. ഇങ്ങനെയുള്ള പതിനെട്ടു പുരാണങ്ങളും പതിനെട്ടുപപുരാണങ്ങളും മതഗ്രന്ഥങ്ങളിൽപ്പെടുന്നു. പുരാണങ്ങളും ഇതിഹാസങ്ങളും അന്തഃസ്സാരങ്ങളായ ഗ്രന്ഥങ്ങളാണ്. ഇവയിൽ ഇടയ്ക്കിടയ്ക്ക് കൂട്ടിച്ചേർത്തിട്ടുള്ള സ്തുതികളും കീർ

ത്തനങ്ങളും ഉപദേശങ്ങളും ഭക്തിയെ വർദ്ധിപ്പിക്കുവാനും ആത്മതത്വത്തെ ഗ്രഹിക്കുവാനും സഹായിക്കുന്നു.

"പുരാ അതീതാനാഗതാവർത്ഥാവണതി" കഴിഞ്ഞതും വരാനിരിക്കുന്നതുമായ കഥകളെപ്പററി പറയുന്നതാണു് പുരാണം എന്നും,

"സർഗ്ഗഞ്ച പ്രതിസർഗ്ഗഞ്ച
വംശോ മന്വന്തരാണിച
വംശ്യാനുചരിതഞ്ചൈവ
പുരാണം പഞ്ചലക്ഷണം"

സർഗ്ഗം (സൃഷ്ടി) പ്രതിസർഗ്ഗം (വീണ്ടുംവീണ്ടുമുള്ള സൃഷ്ടി) വംശം, മന്വന്തരം, വംശ്യാനുചരിതം ഈ അഞ്ചു ലക്ഷണത്തോടുകൂടിയിട്ടുള്ളതാണു് പുരാണം എന്നും പുരാണത്തിനു ലക്ഷണം കല്പിച്ചുകാണുന്നു.

d. <u>ഇതിഹാസങ്ങൾ</u> രാമായണവും ഭാരതവും ആണു് രണ്ടിതിഹാസഗ്രന്ഥങ്ങൾ.

"ധർമ്മാർത്ഥ കാമ മോക്ഷാണാം
ഉപദേശസമന്വിതം
പൂർവവൃത്തം കഥായുക്ത—
മിതിഹാസം പ്രചക്ഷതേ"

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ ചതുർവിധപുരുഷാർത്ഥങ്ങളെയും സിദ്ധിക്കുന്നതിനുള്ള ഉപദേശങ്ങളോടുകൂടി മുമ്പു് നടന്നതോ അല്ലാത്തതോ ആയ കഥകളെച്ചേർത്തു് നിർമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങളാണു്

ഇതിഹാസങ്ങൾ, പുരാണേതിഹാസങ്ങളുടെ ഉദ്ദേശം പുരുഷാർത്ഥപ്രാപ്തിയാണ്. അതിനുയുക്തമായ ഉപദേശങ്ങളോടുകൂടി നമ്മെ വശീകരിക്കുവാൻ പററിയ കഥാരീതിയെ സ്വീകരിച്ചാണ് ആ ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുള്ളത്. അതിനാൽ പുരാണേതിഹാസങ്ങളിലെ കഥയെക്കാൾ പ്രാധാന്യം അവയിലടങ്ങിയിരിക്കുന്ന ലൗകികവും ആത്മികവുമായ ഉപദേശങ്ങൾ തന്നെയാണ്.

വേദതത്വങ്ങൾ ദേഹാഭിമാനികളായ സാധാരണജനങ്ങൾക്ക് ദുർഗ്രാഹ്യമാണെന്നു കണ്ട് ലോകസംഗ്രഹചതുരന്മാരായ ഋഷീശ്വരന്മാർ ചില കഥാരീതികളെ ആശ്രയിച്ച് വേദോക്തമായ ധർമ്മങ്ങളെ (പ്രവൃത്തിപ്രധാനവും നിവൃത്തിപ്രധാനവുമായ ധർമ്മങ്ങളെ) നമ്മെ പഠിപ്പിക്കുവാൻവേണ്ടി നിർമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങളാണ് പുരാണങ്ങളും ഇതിഹാസങ്ങളും. ശ്രുതികൾ ചക്രവർത്തിയെന്നപോലെ വിധിനിഷേധങ്ങളെ ആജ്ഞാപിക്കുമ്പോൾ സ്മൃതികൾ സുഹൃത്തിനെപ്പോലെയും പുരാണങ്ങൾ ഭാര്യയെപ്പോലെയും നമ്മെ മതതത്വങ്ങൾ പഠിപ്പിക്കുന്നു. കഥാരൂപേണ നമ്മെ രസിപ്പിച്ച്, ശൃംഗാരസമേതം നമ്മെ വശീകരിച്ച് ഉദാഹരണസഹിതം നമ്മെ തെററിനെയും ശരിയേയും ചൂണ്ടികാണിച്ച്, ഗംഭീരങ്ങളായ ആത്മതത്വം ഉപദേശിക്കുന്ന അന്തഃസാരങ്ങളായ മതഗ്രന്ഥങ്ങൾ തന്നെയാണ് പുരാണേതിഹാസങ്ങൾ.

൮. ശ്രുതിയുടെ മാഹാത്മ്യം. സ്മൃതിപുരാണേതിഹാസാദികളേക്കാൾ ബലവും പ്രമാണവും ആയി കരുതേണ്ടതും സ്വീകരിക്കേണ്ടതും ശ്രുതികൾ തന്നെയാണ്.

"യദദൃഷ്ടംഹിവേദേഷു
തദ് ദ്രഷ്ടവ്യം സ്മൃതൗകില
ഉഭാഭ്യാം യദദൃഷ്ടംഹി
തത്പുരാണേഷുപഠ്യതേ
ശ്രുതിസ്മൃതി പുരാണേഷു
വിരുദ്ധേഷുപരസ്പരം"

—ആപസ്തംബസ്മൃതി.

വേദത്തിൽ കാണാത്തവ സ്മൃതിയിലും, രണ്ടിലുമില്ലാത്തവ പുരാണത്തിലും കണ്ടുഗ്രഹിക്കുക. വിരുദ്ധഭാഗങ്ങളിൽ പുരാണത്തെക്കാൾ സ്മൃതിയും അതിനേക്കാൾ ശ്രുതിയും പ്രമാണം തന്നെ.

"ശ്രുതി സ്മൃതി വിരോധേഷു
ശ്രുതി രേവഗരീയസി
അവിരോധേസദാകാര്യം
സ്മാർത്തം വൈദിക വത്സദാ"

—ജാബാലശ്രുതി.

ശ്രുതിസ്മൃതികളിൽ വിരോധം വന്നാൽ ശ്രുതി തന്നെ പ്രമാണം. ഭിന്നിപ്പില്ലെങ്കിൽ ശ്രുതിപോലെതന്നെ സ്മൃതിയും സ്വീകാര്യമാണ്.

ശ്രുതിസ്മൃതിപുരാണാനാം
വിരോധോയത്രദൃശ്യതെ
തത്രശ്രൗതം പ്രമാണംതു
തയോർദ്വൈധേ സ്മൃതിർവരാ"

വേദം, സ്മൃതി, പുരാണം ഇവയിൽ വിരോധം അഥവാ ഭിന്നിപ്പു് എവിടെ കാണുന്നുവോ അവിടെ ശ്രുതി തന്നെ പ്രമാണം. സ്മൃതിയും പുരാണവുമായി എവിടെ ആശയവൈരുദ്ധ്യം കാണുവാൻ കഴിയുമോ അവിടെ പുരാണത്തെക്കാൾ സ്വീകാര്യം സ്മൃതിയാണു്. അതായതു് ശ്രുതിക്കു വിരോധമായ സ്മൃതിയോ സ്മൃതിക്കു വിരോധമായ പുരാണമോ സ്വീകാര്യമല്ല.

"ധർമ്മജിജ്ഞാസമാനാനാം
പ്രമാണം പരമം ശ്രുതിഃ"

ഹിന്ദുക്കളുടെ ഏററവും പ്രധാനവും പ്രമാണവും ആയ മതഗ്രന്ഥങ്ങൾ വേദങ്ങൾതന്നെയാണെന്നു് ഇതിൽനിന്നെല്ലാം വ്യക്തമായല്ലോ.

## B. പ്രസ്ഥാനത്രയം.

ഹിന്ദുമതതത്വങ്ങളെ പ്രധാനമായി സർവഥാ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളാണു് ഭഗവത്ഗീതയും ബ്രഹ്മസൂത്രവും ഉപനിഷത്തുക്കളും. ഈ മൂന്നു കൂട്ടം ഗ്രന്ഥസഞ്ചയത്തെയാണു് "പ്രസ്ഥാനത്രയം" എന്നു പറഞ്ഞുവരുന്നതു്. ഹിന്ദുക്കൾ എന്നഭിമാനിക്കുന്ന

ഓരോ വ്യക്തിയും ഈ പ്രസ്ഥാനത്രയത്തിൽപെട്ട എല്ലാ ഗ്രന്ഥങ്ങളും പാരായണം ചെയ്തു് അതിലെ തത്വങ്ങൾ ഗ്രഹിച്ചിരിക്കേണ്ടതാണു്.

## ൩. ഗീതയും അതിൻെറ മാഹാത്മ്യവും.

ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങൾക്കുള്ള പേരുപോലും അറിയാവുന്ന ഹിന്ദുക്കൾ വളരെ വിരളമായിരിക്കുന്ന ഇക്കാലത്തു് ഹൈന്ദവരുടെ ഏററവും പ്രധാന മതഗ്രന്ഥങ്ങളായ വേദങ്ങളുടെ സാരമായ ഉപനിഷത്തുക്കളുടെ സംഗ്രഹമായ ശ്രീമത് ഭഗവത്ഗീതയെങ്കിലും ഓരോ ഹിന്ദുവും വായിച്ചു പഠിക്കുകയും നിത്യോപയുക്തമാക്കിത്തീർക്കുകയും ചെയ്യേണ്ടതാണു്. ഗീത സർവോപനിഷത്സാരസർവസ്വമെന്നു തന്നെയല്ല ബ്രഹ്മവിദ്യയും യോഗശാസ്ത്രവും കൂടി അയതിനാൽ അതിനു മതഗ്രന്ഥങ്ങളുടെ ഇടയിൽ മഹത്തായ ഒരു സ്ഥാനംതന്നെയുണ്ടു്. യുദ്ധക്കളത്തിൽവച്ചു് അർജ്ജുനനുണ്ടായ ശോകമോഹങ്ങൾ തീരുന്നതിനു് ഭഗവാൻ നൽകിയ ഉപദേശം ജീവിതായോധനത്തിൻെറ ഏതു ഘട്ടത്തിൽ സ്ഥിതിചെയ്യുന്നവനും ഉണ്ടാകാവുന്ന ശോകമോഹനിവാരണാർത്ഥമുള്ള ഔഷധങ്ങളിൽ അദ്വിതീയമാണെന്നു് സർവമതസ്ഥന്മാരും പക്ഷാന്തരമെന്യേ സമ്മതിച്ചിട്ടുണ്ടു്.

വേദത്തെയും ഗീതയെയും താരതമ്യപ്പെടുത്തി ശ്രീ മധുസൂദനസരസ്വതി തൻെറ ഗീതാഭാഷ്യത്തിൽ

ഇപ്രകാരം പറയുന്നു:—

"സച്ചിദാനന്ദരൂപം തത്
പൂർണ്ണം വിഷ്ണോഃപരം പദം
യത് പ്രാപ്തയേസമാരബ്ധാഃ
വേദാകാണ്ഡത്രയാത്മകാഃ

കർമ്മോപാസ്തിസ്തഥാജ്ഞാന—
മിതികാണ്ഡത്രയം ക്രമാത്
തദ്രൂപാഷ്ടാദശാദ്ധ്യായൈർ
ഗീതാകാണ്ഡത്രയാത്മികാ!!

സച്ചിദാനന്ദഘനവും അനന്തകല്യാണനിധിയും പരിപൂർണ്ണവും ആയ ബ്രഹ്മത്തിന്റെ ശ്രേഷ്ഠമായ പദത്തെ പ്രാപിക്കുവാൻ വേണ്ടി സമാരംഭിച്ചിട്ടുള്ള വേദങ്ങളിൽ കർമ്മം, ഉപാസന, ജ്ഞാനം എന്നു മൂന്നുകാണ്ഡങ്ങൾ ഉൾപ്പെടുന്നു. അതേ വിധംതന്നെ പതിനെട്ടദ്ധ്യായങ്ങളിലായി കർമ്മം, ഉപാസന, ജ്ഞാനം എന്ന മൂന്നു കാണ്ഡങ്ങളോടുകൂടിയതാണ് ശ്രീമദ് ഭഗവത് ഗീതയും.

ആദികാരണമായിരിക്കുന്ന ബ്രഹ്മത്തിൽ അദ്ധ്യാത്മം, അധിദൈവം, അധിഭൂതം എന്നുമൂന്നു ഭാവങ്ങളുള്ളതുകൊണ്ട് കാര്യബ്രഹ്മരൂപമായ സംസാരത്തിലും പ്രത്യേകം പ്രത്യേകം ഓരോവസ്തുവിലും ഈ മൂന്നുഭാവം കാണുന്നുണ്ട്. ഈ ത്രിവിധഭാവങ്ങളും ശുദ്ധവും പൂർണ്ണവും ആയാൽ മാത്രമേ സാധകൻ ബ്രഹ്മസാ

രൂപിയായി ഭവിക്കയുള്ളു. അതായതു് ബ്ഹ്മസ്വരൂപിയായിത്തീരുന്നതിന് ശരീരം, മനസ്സ്, ആത്മാവ് എന്നീ ത്രികരണങ്ങളും ശുദ്ധവും പൂർണ്ണവും ആയിത്തീരണം. നിഷ്ക്കാമകർമ്മദ്വാരാ അധിഭൗതിക ശുദ്ധിയും ഉപാസനദ്വാരാ അധിദൈവികശുദ്ധിയും ജ്ഞാനദ്വാരാ അദ്ധ്യാത്മികശുദ്ധിയും സമ്പാദിച്ച് പൂർണ്ണനായിത്തീരുവാൻ സാധിക്കുന്നതിനാൽ കർമ്മം, ഉപാസന, ജ്ഞാനം ഇവയെ ഗീതയിലും പ്രതിപാദിച്ചിരിക്കുന്നു.

"അക്ഷരം ബ്രഹ്മപരമം സ്വഭാവോദ്ധ്യാത്മ
മുച്യതേ"

—ഗീത 8. 3.

ഹെ അർജ്ജുന! ശ്രേഷ്ഠമായും സകലത്തിനും കാരണമായും ഉള്ള വസ്തു ബ്രഹ്മമാണു്. ബ്രഹ്മത്തിന്റെ ദേഹം പ്രതിജീവരൂപേണയുള്ള ഭാവം അദ്ധ്യാത്മമെന്നു പറയപ്പെടുന്നു. പ്രത്യഗാത്മാ ഭാവത്തോടുകൂടിയ ബ്രഹ്മം തന്നെയാണു് അദ്ധ്യാത്മം എന്നു പറയപ്പെടുന്നതു്.

"അധിഭൂതംക്ഷരോഭാവഃ
പുരുഷശ്ചാധിദൈവതം" —ഗീത 8. 4.

നാശത്തെ പ്രാപിക്കുന്ന ദേഹാദി പദാർത്ഥങ്ങൾ അധിഭൂതമാകുന്നു. വിരാട് പുരുഷൻ അധിദൈവം എന്നു നീ ഗ്രഹിക്കുക. ഈ വിധം കാര്യമാത്രപ്രധാ

നമായ വ്യഷ്ടിയിലുള്ള ഭാവങ്ങളെ ഭഗവാനും വ്യക്തമാക്കിയിട്ടുണ്ട്.

ഈ വിധം അദ്ധ്യാത്മവും അധിദൈവവും അധിഭൂതവും ആയ ഭാവങ്ങളിൽ ശുദ്ധി സമ്പാദിക്കുന്നതിനുവേണ്ടി ജ്ഞാനം, ഉപാസന, കർമ്മം ഇവയെ ഗീത ശരിയായ പ്രകാരത്തിൽ നിർദ്ദേശിക്കുന്നുണ്ട്.

കർമ്മത്തെ സയുക്തികം ഭഗവാൻ സ്ഥാപിക്കുന്നതു നോക്കുക:—

"ചാതുർവർണ്ണ്യം മയാസൃഷ്ടം
ഗുണകർമ്മ വിഭാഗശഃ" ഗീത 4: 13.

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നു നാലു വർണ്ണങ്ങൾ ഞാൻ തന്നെയാണ് സൃഷ്ടിച്ചിട്ടുള്ളതു്. ഗുണങ്ങളെയും കർമ്മങ്ങളെയും നിദാനമാക്കി ഈ നാലുവർണ്ണവും പരികല്പിക്കപ്പെട്ടിരിക്കുന്നു.

ലോകത്തിലുള്ള എല്ലാ മനുഷ്യരും ഈ നാലു വർണ്ണങ്ങളിൽപ്പെടുന്നു. സത്വഗുണപ്രധാനമായും രജോഗുണം തമോഗുണം ഇവ അപ്രധാനമായും ഉള്ളവൻ ബ്രാഹ്മണനും, രജോഗുണം പ്രധാനമായും സത്വഗുണം തമോഗുണം ഇവ അപ്രധാനമായുംഉള്ളവൻ ക്ഷത്രിയനും, രജോഗുണം പ്രധാനമായും തമോഗുണം സത്വഗുണം ഇവ അപ്രധാനമായും ഉള്ളവൻ വൈശ്യനും തമോഗുണം പ്രധാനമായും രജോഗുണം സത്വഗുണം ഇവ അപ്രധാനമായും ഉള്ളവൻ ശൂദ്രനും ആണ്. ബ്രാ

ഹ്മണരുടെയും ക്ഷത്രിയരുടെയും വൈശ്യരുടെയും ശൂദ്രരുടെയും കർമ്മങ്ങൾ സ്വഭാവത്തിൽനിന്നുണ്ടായ അഥവാ സംസ്കാരജന്യമായ സത്വരജസ്തമോ ഗുണങ്ങളുടെ താരതമ്യഭേദമനുസരിച്ച് പ്രത്യേകം പ്രത്യേകം വിഭജിക്കപ്പെട്ടിരിക്കുന്നു.

"ശമോദമസ്തപഃശൗചം
ക്ഷാന്തിരാർജ്ജവ മേവച
ജ്ഞാനം വിജ്ഞാനമാസ്തിക്യം
ബ്രഹ്മകർമ്മസ്വഭാവജം" ഗീത. 18. 42

മനോനിഗ്രഹം, ഇന്ദ്രിയനിയമനം, തപസ്സ്, ബാഹ്യാഭ്യന്തരശുദ്ധി, ക്ഷാന്തി (പ്രതികാരേച്ഛയില്ലായ്മ) ആർജ്ജവം (വിചാരം, വാക്ക്, വൃത്തി ഇവയുടെ ഐകരൂപ്യം) ജ്ഞാനം (ശാസ്ത്രജ്ഞാനം) വിജ്ഞാനം (അനുഭവജ്ഞാനം) ആസ്തിക്യം ഇവയെല്ലാം സ്വഭാവജന്യമായ ബ്രാഹ്മണകർമ്മമാകുന്നു.

"ശൗര്യം തേജോധൃതിർദ്ദാക്ഷ്യം
യുദ്ധേചാപ്യ പലായനം
ദാനമീശ്വരഭാവശ്ച
ക്ഷാത്രം കർമ്മ സ്വഭാവജം" ഗീത. 18. 43

പരാക്രമം, തേജസ്സ്, ധൈര്യം, സാമർത്ഥ്യം, യുദ്ധത്തിൽ പിൻവാങ്ങാതിരിക്കുക, ദാനം, ഈശ്വരഭാവം ഇവയെല്ലാം സ്വാഭാവികമായ ക്ഷത്രിയ കർമ്മമാകുന്നു.

"കൃഷിഗോരക്ഷ വാണിജ്യം
വൈശ്യ കർമ്മ സ്വഭാവജം
പരിചര്യാത്മകം കർമ്മ
ശൂദ്രസ്യാപി സ്വഭാവജം" ഗീത. 18. 44

കൃഷി, പശുപാലനം, കച്ചവടം ഇവ സ്വാഭാവികമായ വൈശ്യകർമ്മങ്ങളും ശുശ്രൂഷ തുടങ്ങിയ പരിചര്യാത്മകങ്ങളായ പ്രവൃത്തികൾ ശൂദ്രന്റെ സ്വാഭാവികമായ കർമ്മങ്ങളും ആണു്.

ഈ വിധം ഗുണങ്ങളെയും കർമ്മങ്ങളെയും വച്ചു കൊണ്ടു് ജനങ്ങളെ മുഴുവൻ നാലായി തരംതിരിച്ചശേഷം ഭഗവാൻ പറയുന്നു:—

"സ്വേ സ്വേ കർമ്മണ്യഭിരതഃ
സംസിദ്ധിം ലഭതേ പരാം" ഗീത. 18· 45

ബ്രാഹ്മണാദി നാലു വർണ്ണത്തിൽപ്പെട്ടവരും അവരവൎക്കു് വിധിക്കപ്പെട്ടിരിക്കുന്ന കർമ്മങ്ങളേ ശ്രദ്ധാപുരസ്സരം അനുഷ്ഠിക്കുന്നതായാൽ സത്വശുദ്ധിയെ പ്രാപിക്കുന്നു എന്നു്.

"യതഃ പ്രവൃത്തിർഭൂതാനാം
യേനസർവമിദം തതം
സ്വകർമ്മണാതമഭ്യർച്ച്യ
സിദ്ധിം വിന്ദതി മാനവഃ" ഗീത. 18. 46

യാതൊന്നിൽ നിന്നാണോ ഈ സകല പ്രപഞ്ചവും ഉൽപ്പന്നമായിട്ടുള്ളതു് അഥവാ യാതൊന്നിൽ നി

ന്നാണോ സകല ഭൂതങ്ങളും ഉണ്ടായിട്ടുള്ളത് യാതൊന്നാണോ സകല ഭൂതങ്ങളെയും ഒന്നുപോലെ വ്യാപിച്ചിരിക്കുന്നത് ആ പരബ്രഹ്മത്തെ സ്വകർമ്മം കൊണ്ടാരാധിക്കുന്ന മനുഷ്യൻ നിശ്ചയമായും സിദ്ധിയെ പ്രാപിക്കുന്നു.

ഈ വിധം ഗുണത്തെയും കർമ്മത്തെയും ആസ്പദമാക്കിയുള്ള ചാതുർവർണ്ണ്യപ്രകാരം ഏതു കർമ്മമാണോ തനിക്കു വിഹിതമായി വന്നുചേരുന്നത് അത് ദോഷഭൂയിഷ്ഠമെങ്കിലും ഉപേക്ഷിക്കരുതെന്നും കർമ്മത്തിലും തൽഫലത്തിലുമുള്ള സംഗത്തെ ത്യജിച്ച് അസക്തബുദ്ധിയോടും ഇന്ദ്രിയനിഗ്രഹത്തോടും നിരാശ (ആശയില്ലായ്മ) യോടും കൂടി കർമ്മം അനുഷ്ഠിക്കുകയാണെങ്കിൽ കർമ്മനിവൃത്തിലക്ഷണയായ സിദ്ധിയെ പ്രാപിക്കുന്നു എന്നും ഗീതയിൽ പ്രത്യേകം ഭഗവാൻ പറഞ്ഞു കാണുന്നുണ്ട്.

കായക്ലേശത്തെ ഭയന്ന് തനിക്കു വിഹിതമായ കർമ്മത്തെ ഒരിക്കലും ഉപേക്ഷിക്കരുതെന്നാണ് ഗീതാമതം. അവരവർക്കു സിദ്ധിച്ചിട്ടുള്ള സംസ്കാരത്തിൽ നിന്നും ഉണ്ടാകുന്ന കർമ്മങ്ങളാണ് സഹജകർമ്മങ്ങൾ. അവയെ ഉപേക്ഷിക്കരുത്.

"നിയതംകുരു കർമ്മത്വം" ഗീത 3. 8.

നീ എപ്പോഴും നിനക്കു വിഹിതമായ കർമ്മത്തെ ചെയ്യുക. ഹെ അർജ്ജുന! ത്രിലോകങ്ങളിലും

ഞാൻ പ്രാപിക്കേണ്ടതായിട്ടോ ഞാൻ പ്രാപിക്കാത്തതായിട്ടോ യാതൊന്നും തന്നേയില്ല. എങ്കിലും ഞാൻ കർമ്മം ചെയ്തുകൊണ്ടുതന്നെയിരിക്കുന്നു. അതിനാൽ നീ നിശ്ചയമായും കർമ്മം ചെയ്യണം. ഹേ ധനഞ്ജയ! നിന്റെ ഗുണം വച്ചുകൊണ്ടു നോക്കുന്നതായാൽ നീ രജോഗുണപ്രധാനിയായ ക്ഷത്രിയനാണ്. ക്ഷത്രിയന്റെ ധർമ്മയുദ്ധത്തെക്കാൾ ശ്രേയസ്കരമായി യാതൊന്നുമില്ല. അതുകൊണ്ടു് നീ നിശ്ചയമായും യുദ്ധം ചെയ്യണം. ഇനി എങ്ങനെ യുദ്ധം ചെയ്യണമെന്നാണെങ്കിൽ (കർമ്മം ഏതുവിധം അനുഷ്ഠിക്കണമെന്നാണെങ്കിൽ) കേട്ടുകൊള്ളുക:—

യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ! ഗീത. 2. 48

ഹേ അർജ്ജുന! നീ യോഗത്തിലിരുന്നുകൊണ്ടു് ഞാൻ ചെയ്യുന്നു എന്ന കർത്തൃത്വാഭിമാനത്തെ തീരെ വെടിഞ്ഞു്, സമബുദ്ധിയോടു കൂടി ലാഭാലാഭങ്ങളെ നോക്കാതെ, സംഗത്തെ ഉപേക്ഷിച്ചിട്ടു് കർമ്മങ്ങളെ ചെയ്യുക.

ആരാണോ സകല കർമ്മങ്ങളെയും ബ്രഹ്മത്തിലർപ്പിച്ചിട്ടു ചെയ്യുന്നതു് അവർക്കു് പാപവുമായി യാതൊരു ബന്ധവുമില്ല, അതിനാൽ ആത്മശുദ്ധിക്കായി ശരീരം, മനസ്സ്, ബുദ്ധി, ഇവകൊണ്ടു് ഫലകാമനയെ ത്യജിച്ചു് കർമ്മം ചെയ്യുക.

"മുക്തസംഗഃ സമാചര" ഗീത. 3. 9

നിഷ്കാമനായിട്ട് വഴിയാംവണ്ണം കർമ്മം ചെയ്യുക.

ആശയില്ലാതെ, ദേഹേന്ദ്രിയാദികളെ സംയമനം ചെയ്തു മത്സരബുദ്ധികൂടാതെ ദ്വന്ദ്വാതീതനായി ബ്രഹ്മത്തിൽ ഉറച്ച ചിത്തത്തോടുകൂടി കർമ്മങ്ങളെ അനുഷ്ഠിച്ചാൽ അതു് ഉൽകൃഷ്ടമായ മോക്ഷം സമ്പാദിക്കുന്നതിനു് തക്ക ജ്ഞാനം ലഭിക്കുവാൻ അനുയോജ്യമായ ചിത്തശുദ്ധിയെ പ്രദാനം ചെയ്യുന്നു. ഈ വിധം ഈശ്വരാർപ്പണബുദ്ധിയോടുകൂടി നിഷ്കാമമായി കർമ്മമനുഷ്ഠിക്കുവാനാണു് ഗീത വിധിക്കുന്നതു്. ഇപ്രകാരം കർമ്മമനുഷ്ഠിച്ചാൽ അതു് ചിത്തശുദ്ധിക്കു കാരണമാണു്.

ഉപാസനയെയും ഇതുപോലെ തന്നെ ഭഗവാൻ വിധിച്ചിട്ടുണ്ടു്, അതുപോലെ ജ്ഞാനവും.

നഹിജ്ഞാനേനസദൃശം
പവിത്രമിഹവിദ്യതെ
തത്സ്വയം യോഗസംസിദ്ധഃ
കാലേനാത്മനിവിന്ദതി" ഗീത 4. 38.

ജ്ഞാനത്തോടു സദൃശമായ പാവനവസ്തു വേറെയില്ല. കർമ്മയോഗംകൊണ്ടു് യോഗ്യത പ്രാപിച്ചവൻ സ്വാത്മാവിൽ ആ ജ്ഞാനത്തെ സ്വയം പ്രാപിക്കുന്നു.

"ജ്ഞാനാഗ്നിഃസർവകർമ്മാണി
ഭസ്മസാൽ കുരുതേ തഥാ" 4. 37.

ഹെ അർജ്ജുന! ആത്മജ്ഞാനസ്വരൂപമായ അഗ്നി സകലകർമ്മങ്ങളെയും ഭസ്മമാക്കുന്നു.

"ജ്ഞാനം ലബ്ധ്വാപരാം ശാന്തി
മചിരേണാധിഗച്ഛതി"

ജ്ഞാനത്തെ ലഭിച്ചിട്ട് അവൻ അചിരേണ (പെട്ടെന്നു്) മോക്ഷത്തെ പ്രാപിക്കുന്നു.

ജ്ഞാനത്തിന്റെ അതിശ്രേഷ്ഠമായ ശക്തിയെ ഭഗവാൻ ഏററവും വ്യക്തമാക്കുന്നതു നോക്കുക:—

അപിചേദസിപാപേഭ്യഃ
സർവ്വേഭ്യഃപാപകൃത്തമഃ
സർവംജ്ഞാന പ്ളവേനൈവ
വൃജിനം സന്തരിഷ്യസി ഗീത 4. 36

ജ്ഞാനത്തെ പ്രാപിച്ചു എങ്കിൽ സകല പാപിക ളിലുംവച്ചു് ഏററവും പാപിഷ്ടനായാലും സർവപാ പസമുദ്രത്തെ ജ്ഞാനമാകുന്ന തോണികൊണ്ടു് നീ അ നായാസേന തരണം ചെയ്യും.

ജ്ഞാനത്തിന്റെ സ്വരൂപവും ഭഗവാൻ വ്യക്ത മാക്കിയിട്ടുണ്ടു്.

"യേനഭൂതാന്യശേഷേണ
ദ്രക്ഷ്യസ്യാത്മന്യഥോ മയി" ഗീത 4. 35.

ഹേ പാണ്ഡവ! ഈ ജ്ഞാനംകൊണ്ടു് സകല ഭൂതങ്ങളെയും സ്വാത്മാവിങ്കലും അനന്തരം സ്വാത്മാ വിനെ (തന്നെ) പരമാത്മാവായ എന്നിലും നീ കാ ണും.

സർവഭൂതേഷ്വയേനൈകം

ഭാവമവ്യമീക്ഷതേ

അവിഭക്തംവിഭക്തേഷു

തത്ജ്ഞാനം വിദ്ധിസാത്വികം" ഗീത 18. 20

സമസ്തജീവജാലങ്ങളിലും വിഭാഗമെന്യേ ഒന്നായിരിക്കുന്ന അവ്യയനായ പരമാത്മാവിനെ അഥവാ പ്രത്യേകം പ്രത്യേകമായ വസ്തുക്കളിൽ അവിഭക്തമായി, അനുസ്യൂതമായി സ്ഥിതിചെയ്യുന്ന വിശിഷ്ടവസ്തുവിനെ യാതൊരു ജ്ഞാനംകൊണ്ടറിയുന്നുവോ അതാണ് സാത്മികജ്ഞാനം അഥവാ:—

"അവിനാശിതു തദ്വിദ്ധി

യേന സർവമിദം തതം

വിനാശമവ്യയ സ്യാസ്യ

നകശ്ചിൽ കർത്തുമർഹതി" ഗീത 2. 17

ഈ പ്രപഞ്ചം എല്ലാം ഏതു വിശിഷ്ടവസ്തുവായ പരബ്രഹ്മത്തിനാൽ വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, ആ സർവവ്യാപിയായ ബ്രഹ്മത്തെ നാശമില്ലാത്തതാണെന്നു നീ അറിഞ്ഞാലും. അതിനെ നശിപ്പിക്കുവാൻ ആർക്കും കഴിയുകയില്ല.

"ദേഹീനിത്യമവധ്യോയം

ദേഹേ സർവസ്യഭാരത

തസ്മാൽ സർവാണിഭൂതാനി

നത്വംശോചിതുമർഹസി ഗീത 2· 30

ഹേ ഭാരത! സകല ദേഹങ്ങളിലുമുള്ള ദേഹി നി

ത്യന്തം അവധ്യന്തം ആണ്. (നാശമില്ലാത്ത ശാശ്വതവസ്തുവാണ്) അതിനാൽ നീ ഒരു പ്രാണിയെക്കുറിച്ചും അശേഷം ദുഃഖിക്കേണ്ട ആവശ്യമില്ല. ഇതാണ് ഭഗവന്മതം. അതായത് യാതൊന്നാണോ പല വസ്തുക്കളിൽ അനുസ്യൂതമായി തിങ്ങി നിറഞ്ഞിരിക്കുന്നത് അതിനെക്കുറിച്ചുള്ള അറിവാണ് ശരിയായ ജ്ഞാനം. സകല വസ്തുക്കളും, ചരാചരാത്മകമായ സകലതും ഏകവും അദ്വിതീയവുമായ ഒരേ ഒരു ബ്രഹ്മം തന്നെയാണ്. ഈ ബ്റഹ്മം അവിനാശിയാണ്. അതിനെ നശിപ്പിക്കാൻ ആർക്കും കഴിയുകയില്ല. അതുകൊണ്ട് ഒരു ജീവിയെക്കുറിച്ചും ദുഃഖിക്കരുത്, അഥവാ ഒരു ഭൂതത്തെക്കുറിച്ചും ദുഃഖിക്കേണ്ട ആവശ്യമേയില്ല.

അതിനാൽ ഇതെല്ലാം ഒന്നാണ്, നാശമില്ലാത്തതാണ്, അതിനെ (യാതൊന്നാണോ സകലതിലും വ്യാപിച്ചിരിക്കുന്നത് അതിനെ) നശിപ്പിക്കുവാൻ ആർക്കും സാധിക്കുകയില്ല എന്നു ഗ്രഹിച്ച് മനസ്സിനേയും ബുദ്ധിയേയും ആ ബ്രഹ്മത്തിലുറപ്പിച്ചുകൊണ്ട് ഭയം, ദുഃഖം, ശോകം മോഹം തുടങ്ങിയ സകല ദ്വന്ദങ്ങളെയും വെടിഞ്ഞു് സമഭാവനയോടുകൂടി നിഷ്കാമമായി കർമ്മം ചെയ്യുക. പിന്നീടു് ജ്ഞാനത്തിന്റെ ശ്രേഷ്ടപദവിയിൽ നൈഷ്കാമ്യത്തെ പ്രാപിക്കുന്ന അഥവാ ജ്ഞാനത്തിന്റെ പരമകാഷ്ഠയിൽ മോ

ക്ഷം സിദ്ധിക്കുകയും സകലകർമ്മവും പ്രായേണ അവസാനിക്കുകയും ചെയ്യുന്നു. ഇതാണ് ഗീതാമതം.

നിഷ്കാമകർമ്മം അനുഷ്ഠിച്ച് സ്വാത്ഥത മുഴുവൻ നശിക്കുമ്പോൾ സാധകന് തന്റെ സത്തയെ വിരാട്സത്തയോടു യോജിപ്പിച്ച് സത്ഭാവത്തിന്റെ പരിപൂർണ്ണതയെകൈവരിക്കാം. അപ്പോൾ കാണുന്നതെല്ലാം നാരായണമയമായിരിക്കും, അഥവാ നാരായണനിലായിരിക്കും. ഇതാണ് മുക്തിയുടെ പ്രഥമാംശം.

ഉപാസനദ്വാരാ പരമാത്മാവിന്റെ ആനന്ദസത്തയുടെയും അതുപോലെ ജ്ഞാനദ്വാരാ ചിത്സത്തയുടെയും പ്രവാഹം പൂർണ്ണമായിത്തീരുന്നു.

"ഇദം ഇതേ ഗുഹ്യതമം
പ്രവക്ഷ്യാ മ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം
യൽ ജ്ഞാത്വാ മോക്ഷ്യസേ ശുഭാത്"

ഗീത 9· 1·

യാതൊന്നിനെക്കുറിച്ച് അറിഞ്ഞാൽ നീ സംസാരബന്ധത്തിൽനിന്ന് വിമുക്തനാകുമോ അതിരഹസ്യവും വിജ്ഞാനസഹിതവും ആയ ആ ജ്ഞാനത്തെ അസൂയാരഹിതനായ നിനക്കു ഞാൻ പറഞ്ഞുതരാം. ഈ വിധം സംസാരമോചനാത്ഥം അഥവാ സർവബന്ധമുക്തിക്കുവേണ്ടി ജ്ഞാനവും ആവശ്യമാണെന്നു

കണ്ടു് ഭഗവാൻ ചിത്തശുദ്ധിയെ പ്രാപിച്ചിട്ടുള്ള (അസൂയാരഹിതനായ) അർജ്ജുനനു് അതിനെ ഉപദേശിച്ചുകൊടുക്കുന്നു. ഇതു് മുക്തിയുടെ മൂന്നാമത്തെ നിലയാണു്. ഈവിധം ജ്ഞാനം സിദ്ധിച്ച ജ്ഞാനി ഭഗവാൻതന്നെയാണെന്നാണു് ഭഗവാന്റെ മതം.

"ജ്ഞാനീത്വാത്മൈവമേമതം" ഗീത 7· 18.

ജ്ഞാനിയായവൻ ഞാൻ തന്നെയാണെന്നാണു് എന്റെ അഭിപ്രായം എന്നു ഭഗവാൻ ഉറപ്പിച്ചു പറയുകകൂടി ചെയ്യുന്നുണ്ടു്.

ഈ വിധം നിഷ്ക്കാമമായി കർമ്മംചെയ്തു് ചിത്തശുദ്ധിയുണ്ടായിക്കഴിഞ്ഞാൽ ഉപാസനാസഹിതമായ ജ്ഞാനംകൊണ്ടു് മോക്ഷം പ്രാപിക്കാമെന്നു് ശ്രീകൃഷ്ണഭഗവാൻ ഗീത മുഖേന നമ്മെ ധരിപ്പിക്കുന്നു. മോക്ഷമാർഗ്ഗത്തെ സരസവും ഹൃദ്യവും ഗംഭീരവും ആയ രീതിയിൽ യുക്തിയുക്തമായി പ്രതിപാദിക്കുന്ന നിത്യാനന്ദപ്രദമായ ഈ ഗ്രന്ഥം നിത്യപാരായണയുക്തവും മോക്ഷദവും ആണെന്നുള്ളതിൽ പക്ഷാന്തരമില്ല.

"ചിത്തശുദ്ധയേ കർമ്മ കുർവന്തി" ചിത്തശുദ്ധിക്കായിക്കൊണ്ടു് കർമ്മങ്ങൾ അനുഷ്ഠിക്കുന്നു എന്നും "ആത്മാനമുപാസീത" ആത്മോപാസന അവശ്യം ചെയ്യണം എന്നും "ഋതേജ്ഞാനാന്നമുക്തിഃ" ജ്ഞാനമെന്യേ മുക്തി ഒരിക്കലും സിദ്ധിക്കുന്നതല്ല എന്നും ശ്രുതിയിലും പറഞ്ഞിട്ടുണ്ടു്.

b. ഉപനിഷത്തുക്കൾ.

പ്രസ്ഥാനത്രയത്തിൽപെട്ട ഏററവും പ്രധാനഗ്രന്ഥസഞ്ചയമാണു് ഉപനിഷത്തുക്കൾ.

"തെഷാംശാഖാ ഹ്യനന്താസ്സ്യു
സ്താസ്വൂപനിഷദസ്തഥാ
ഋഗ്വേദസ്യതുശാഖാസ്സ്യു
രെകവിംശതിസംഖ്യയാ
നവാധികശതംശാഖാ
യജുഷോ മാരുതാത്മജ
സഹസ്രസംഖ്യയാജാതാ
ശാഖാസ്സാമ്നഃപരന്തപ
അഥർവണസ്യ ശാഖാസ്സ്യു
പഞ്ചാശൽ ഭെദതൊഹരെ
ഏകൈകസ്യാസ്തു ശാഖായാ
ഏകൈകോപനിഷന്മതം!!"

ശ്രീരാമഗീത 2. 17, 18, 19.

നാലു വേദങ്ങൾക്കും അനന്തം ശാഖകളും അങ്ങനെ അനന്തം ഉപനിഷത്തുക്കളുമുണ്ടു്. എങ്കിലും ഋഗ്വേദത്തിനു് ഇരുപത്തി ഒന്നും, യജൂർവേദത്തിനു് നൂററി ഒൻപതും, സാമവേദത്തിനു് ആയിരവും അഥർവണവേദത്തിനു് അമ്പതും ശാഖകളിലായി ഒരു ശാഖയ്ക്കു ഒരുപനിഷത്തു വീതം ആകെ ആയിരത്തിഒരുനൂററി എൺപതു് ഉപനിഷത്തുക്കൾ ഉണ്ടു്.

അനന്തസംഖ്യയോടുകൂടിയ ഉപനിഷത്തുക്കളിൽ പ്രധാനപ്പെട്ടതു് ആയിരത്തി ഒരുനൂററി എണ്ണൂം (1180) അതിൽ ഏററവും പ്രധാനപ്പെട്ടതു് നൂററി എട്ടും (108) അതിലും സർവപ്രധാനമായതു്,

"ഈശകേനകം പ്രശ്ന
മുണ്ഡമാണ്ഡൂക്യ തിത്തിരിഃ
ഐതരേയഞ്ച ച്ഛാന്ദോഗ്യം
ബൃഹദാരണ്യകം തഥാ" രാമഗീത 2. 23

ഈശാവാസ്യോപനിഷത്, കേനോപനിഷത്, കഠോപനിഷത്, പ്രശ്നോപനിഷത്, മുണ്ഡകോപനിഷത്, മാണ്ഡൂക്യോപനിഷത്, തൈത്തരീയോപനിഷത്, ഐതരേയോപനിഷത് ഛാന്ദോഗ്യോപനിഷത് ബൃഹദാരണ്യകോപനിഷത് എന്നീ ദശോപനിഷത്തുക്കളും ആണു്. ഇവയിൽക്രമകൈവല്യമുക്തിക്കു ഉതിയായ ഏററവും പ്രാധാന്യമേറിയ ഉപനിഷത്താണു് "മാണ്ഡൂക്യോപനിഷത്".

---

"തസ്മാത്സംസാരമോക്ഷാർത്ഥീ
ത്വമൈദ്യവാഞ്ഛനാസൃത
മത്സത്യരൂപബോധാർത്ഥം
വേദാന്താൻ സമുപാശ്രയ" രാമഗീത 2. 10.

"മോക്ഷത്തെ ഇച്ഛിക്കുന്ന നീ എന്റെ സത്യസ്വരൂപത്തെ അറിയുന്നതിലേക്കായി വേദാന്തങ്ങളെ (ഉപനിഷത്തുക്കളെ) ആശ്രയിക്കുക. അഥവാ സംസാര

സമുദ്രത്തിൽനിന്നു മോചിക്കുവാൻ ഇച്ഛിക്കുന്നവർ എന്റെ സത്യമായ സ്വരൂപബോധം ലഭിക്കുന്നതിന് വേദാന്തഗ്രന്ഥങ്ങളെത്തന്നെ ആശ്രയിക്കുക.

"സാക്ഷാദുപനിഷദ്ദേവീ
സർവതത്വാത്ഥഗർഭിണീ
തസ്യാനാവിദിതം കിഞ്ചിത്
രഹസ്യം വർത്തതെ കപിമിത്" രാമഗീത 2. 11

ഉപനിഷത്തുക്കളാകുന്ന ദേവി സകല തത്വങ്ങളെയും തന്റെ ഗർഭത്തിൽ ധരിച്ചിട്ടുള്ളവളാണ്. അവൾ അറിയാത്ത ഒരു രഹസ്യവും ഒരിടത്തും ഇല്ല.

"താമുപാശ്രിത്യ മാം പൃച്ഛ
മദ്രൂപം പവനാത്മജ" രാമഗീത 2. 12

അതിനാൽ ഹെ പവനാത്മജ! ആ ദേവിയെ ആശ്രയിച്ച് എന്റെ രൂപത്തെപ്പററി എന്നോടു ചോദിക്കുക. സംസാരക്ലേശത്താൽ തപ്തമാനസന്മാരായിട്ടുള്ളവർക്ക് സകല ആശ്വാസവും നൽകുന്ന ഉത്തമമാതാവാണ് ഉപനിഷദ്ദേവി. ആ വന്ദ്യമാതാവിൽക്കൂടിയേ നിനക്ക് എന്റെ പരമാർത്ഥരൂപത്തെ അറിവാനും പ്രാപിപ്പാനും കഴിയുകയുള്ളു. ഇതു് വേദാന്തഗ്രന്ഥങ്ങൾ പഠിക്കേണ്ട ആവശ്യകതയെക്കൂടി വ്യക്തമാക്കുകയാണ്. അതിനാൽ ഉപനിഷത്തുക്കൾ സർവതത്വസമന്വയങ്ങളായ ഗ്രന്ഥങ്ങളാണെന്നും അവയുടെ പഠനം അനുഭവജ്ഞാനത്തിനു് സഹായിക്കുന്നതാണെന്നും വ്യക്തമാണ്.

ഉപനിഷത്തുക്കളിൽ പ്രായേണ ആത്മതത്വത്തെയും അതിനെ പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങളെയും സരസമായി പ്രതിപാദിച്ചിട്ടുണ്ട്. ബ്രഹ്മം അഥവാ ഈശ്വരൻ ഉണ്ടെന്ന് യുക്തിയുക്തവും ശക്തിമത്തുമായി ഉപനിഷത് ഗ്രന്ഥങ്ങൾ ഘോഷിക്കുന്നതു നോക്കുക:—

"യദ്വാചാനഭ്യുദിതം
യേനവാഗഭ്യുദ്യതേ |
തദേവബ്രഹ്മത്വം വിദ്ധി
നേദം യദിദമുപാസതേ" |

കേനോപനിഷത് 1. 4

ഹെ ശിഷ്യ! യാതൊരാത്മ സ്വരൂപത്തെ വാക്കുകൾക്ക ഇന്നപ്രകാരമെന്ന് വർണ്ണിക്കുവാൻ സാദ്ധ്യമാകുന്നില്ലയോ, എന്നാൽ യാതൊരാത്മാവിന്റെ പ്രേരണയാലാണോ നാവ് നാനാപ്രകാരത്തിലുള്ള ശബ്ദങ്ങളെ ഉച്ചരിക്കുന്നതിന് സാമർത്ഥ്യമുള്ളതായിത്തീരുന്നു്, നാക്കിന് അഥവാ വാക്കിന് അവിഷയമായി ദേശകാലവസ്തു പരിച്ഛേദരഹിതമായുള്ള അതിനെ ബ്രഹ്മം എന്നു നീ അറിഞ്ഞാലും.

"യച്ചക്ഷുഷാ നവശ്യതി
യേന ചക്ഷൂംഷിവശ്യതി |
തദേവ ബ്രഹ്മത്വംവിദ്ധി
നേദം യദിദമുപാസതേ ||

കേനോപനിഷത് 1. 6

ഹെ ശിഷ്യ! യാതൊരു ചൈതന്യത്തെ നേത്രേന്ദ്രിയത്തിന് ഇന്ന വിധമെന്നു കാണുവാൻ കഴിയുകയില്ലയോ, എന്നാൽ യാതൊരാത്മാവിന്റെ സാന്നിദ്ധ്യം കൊണ്ടാണോ നേത്രേന്ദ്രിയത്തിന് രൂപഗ്രഹണസാമർത്ഥ്യം ഉണ്ടാകുന്നത് അതിനെ ബ്രഹ്മം എന്നു നീ അറിഞ്ഞാലും. അതായത് കണ്ണുകൊണ്ടു് കാണാവുന്ന വസ്തുവല്ല ബ്രഹ്മം, കണ്ണിനെ കാണിക്കുന്ന വസ്തുവിശേഷമാണ്. വ്യാമോഹംകൊണ്ടു് ജനങ്ങൾ ഭജിക്കുന്ന പരിച്ഛിന്ന വസ്തുക്കൾ ഒന്നും ബ്രഹ്മമല്ല.

"യത് ശ്രോത്രേണ നശൃണോതി
യേനശ്രോത്രമിദം ശ്രുതം |
തദേവബ്രഹ്മത്വം വിദ്ധി
നേദം യദിദമുപാസതെ ||

കേനോപനിഷത് 1. 7

ഹെശിഷ്യ! ശബ്ദോപലബ്ധിസാധനമായ ശ്രോത്രേന്ദ്രിയത്താൽ ആത്മാവിനെ ആർക്കും വിഷയീകരിക്കുവാൻ സാധിക്കുന്നതല്ല. യാതൊരു പരമാത്മചൈതന്യത്താലാണോ ശ്രോത്രേന്ദ്രിയം സ്വവ്യാപാരത്തിന് സാമർത്ഥ്യമുള്ളതായിത്തീരുന്നതു് അതിനെ ബ്രഹ്മമെന്ന് അറിഞ്ഞാലും. ഉപാധിഭേദത്തോടുകൂടി ഉപാസിക്കപ്പെടുന്ന വസ്തുക്കൾ ഒന്നും തന്നെ ബ്രഹ്മമല്ല.

"ശ്രോത്രസ്യശ്രോത്രം മനസോമനോ
യദ്വാചോഹവാചം സഉപ്രാണസ്യ പ്രാണ

ശ്ചക്ഷുഷശ്ചക്ഷു രതിമുച്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാഭവന്തി ||
കേനോപനിഷത് 1. 2

അല്ലയോ ശിഷ്യ! ഏതൊരു വിശിഷ്ട വസ്തു ശബ്ദത്തെ കേൾക്കുന്നതിനുള്ള കാതിൻെറ ശബ്ദഗ്രഹണസാമർത്ഥ്യത്തിനും മനനം ചെയ്യുന്നതിനുള്ള സാധനമായ മനസിൻെറ സങ്കല്പവികല്പാത്മകമായ വിഷയപരിജ്ഞാനശക്തിക്കും സംഭാഷണഹേതുവായ ജിഹ്വയുടെ ശബ്ദോച്ചാരണശേഷിക്കും പഞ്ചകൃത്യങ്ങളെ ചെയ്യുന്ന പ്രാണൻെറ ശരീരധാരണസമർത്ഥതയ്ക്കും നേത്രേന്ദ്രിയത്തിൻെറ രൂപഗ്രഹണകഴിവിനും കാരണമായി ഭവിക്കുന്നുവോ ആ ചൈതന്യത്തെ (ബ്രഹ്മത്തെ) അറിഞ്ഞ ജ്ഞാനികൾ ശ്രോത്രാദികളിലെ ഞാനെന്നും എൻെറതെന്നുമുള്ള ഭാവത്തെ വെടിഞ്ഞ് ലോകത്തിൽ നിന്ന് നിവർത്തിച്ചവരായി അമൃതസ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കുന്നു.

യാതൊരു വിശിഷ്ട വസ്തുവാണോ ശരീരാന്തര്യാമിയായിനിന്ന് ശരീരത്തെ ചേഷ്ടിപ്പിച്ചുകൊണ്ട് സർവവ്യാപിയായി സ്ഥിതിചെയ്യുന്നത് ദേശകാലങ്ങൾക്കതീതമായ ആ നിത്യസത്യമാണ് "ബ്രഹ്മം". അഥവാ:—

"യേനരൂപം രസംഗന്ധം
ശബ്ദാൻ സ്പർശാംശ്ചമൈഥുനാൻ

ഏതേനൈവവിജാനാതി
കിമത്രപരിശിഷ്യതേ, ഏതദ്വൈതത് ||
കഠോപനിഷത് 2. 1—3

യാതൊരു വിശിഷ്ട വസ്തുവിന്റെ സന്നിധാനം കൊണ്ടാണോ കണ്ണുകൊണ്ട് പച്ച, നീല, ചുവപ്പ്, കറുപ്പ് തുടങ്ങിയ വിലക്ഷണയുക്തങ്ങളായ രൂപങ്ങളെ ഗ്രഹിക്കുന്നതിനും, നാക്കുകൊണ്ട് പുളി, ഉപ്പ്, മധുരം, തുടങ്ങിയ രസങ്ങളെ അറിയുന്നതിനും മൂക്കുകൊണ്ട്, സുഗന്ധത്തെയും ദുർഗന്ധത്തെയും മനസ്സിലാക്കുന്നതിനും, ചെവികൊണ്ട് ധ്വനിരൂപമായ ശബ്ദങ്ങളെ ശ്രവിക്കുന്നതിനും തൊലികൊണ്ട് മിനുസമുള്ളതും മാർദ്ദവമുള്ളതും അല്ലാത്തതും ആയ പദാർത്ഥങ്ങളുടെ സ്പർശനഫലം ആസ്വദിക്കുന്നതിനും കഴിയുന്നതു് അതിനെ "ബ്രഹ്മം" എന്നറിയുക. ആ വസ്തുവിന്റെ അധിവാസംകൊണ്ടു തന്നെയാണ് ജഡവസ്തുവായ പുരുഷന്റെ ശരീരത്തിനു പോലും സ്ത്രീസംസർഗ്ഗജന്യമായ സുഖത്തെ അനുഭവിപ്പാൻ കഴിയുന്നതു്. അഥവാ ശരീരാന്തര്യാമിയായി ജനനം മുതൽ മരണം വരെ ശരീരത്തെ പ്രവർത്തിപ്പിക്കുന്ന ചൈതന്യമാണ് ബ്രഹ്മം. അഥവാ ജീവനാണ് ശിവൻ (ബ്രഹ്മം.)

"ജീവശ്ശിവ ശിവോജീവ
സജീവ കേവലശ്ശിവ
തുഷേണബദ്ധോ വ്രീഹിസ്യ—
തുഷാഭാവേ തുതണ്ഡുലഃ— സ്കന്ദോപനിഷത്

ജീവൻ തന്നെയാണ് ശിവൻ. ശിവൻ തന്നെയാണു ജീവൻ. ഈ ജീവൻ കേവലം പരമശിവനാകുന്നു. പക്ഷെ ഒരു വ്യത്യാസമുണ്ട്. അരി ഉമികൊണ്ടു മൂടപ്പെട്ടിരിക്കുമ്പോൾ നെല്ലാണ്. ഉമി പോയാൽ അരിയാണ്. അതുപോലെ.

"ഏവം ബദ്ധസ്തഥാജീവഃ
കർമ്മനാശേ സദാശിവഃ
പാശബദ്ധസ്തഥാജീവ
പാശമുക്തോ സദാശിവഃ

സ്കന്ദോപനിഷത്

ജീവന് എത്രകാലം കർമ്മവുമായി ബന്ധമുണ്ടോ അത്രയും കാലം ജീവൻ ജീവനാണ്. ഈ ജീവന് എപ്പോൾ കർമ്മവുമായി ബന്ധമില്ലാതായിതീരുന്നുവോ അപ്പോൾ മുതൽ ജീവൻ പരമശിവനാണ്. എത്ര കാലം ജീവനു ബന്ധമുണ്ടോ അത്രയും കാലം ജീവൻ ജീവൻ തന്നെ. എപ്പോൾ ജീവന് അവിദ്യാഗ്രന്ഥിയുമായുള്ള ബന്ധം നശിക്കുന്നുവോ ആ സമയം മുതൽ ജീവൻബ്രഹ്മമായി ഭവിക്കുന്നു. ജീവനും ബ്രഹ്മവും ഒന്നാണെന്നും ഭേദമല്ലെന്നും മിക്ക ഉപനിഷത്തിലും പറഞ്ഞുകാണുന്നുണ്ട്. ഏററവും ശ്രേഷ്ടമായ മാണ്ഡൂക്യോപനിഷത്ത് പറയുന്നതു ഈ വിധമാണ്.

"ഓമിത്യേ തദക്ഷരമിദംസർവം;
തസ്യോപവ്യാഖ്യാനം; —

ഭൂതം ഭവദ് ഭവിഷ്യദിതി സർവമോംകാര ഏവ
യച്ചാന്യത് ത്രികാലാതീതം തദപ്യോങ്കാരമേവ,
സർവംഹ്യേതദ്ബ്രഹ്മ,
അയമാത്മാബ്രഹ്മ"

മാണ്ഡൂക്യോപനിഷത് 1.

സകലപ്രപഞ്ചവും "ഓം" എന്നുള്ള അക്ഷരത്തിൽ അടങ്ങിയിരിക്കുന്നു. പരാപരബ്രഹ്മരൂപമായ ഓങ്കാരത്തെ വ്യാഖ്യാനിക്കുവാൻ ആരംഭിക്കുകയാണ്. ഭൂതം ഭാവി വർത്തമാനം എന്നീ ത്രികാലങ്ങളിലും എന്തെല്ലാമുണ്ടോ അവയെല്ലാം ഓങ്കാരം തന്നെ. ത്രികാലങ്ങളെയും അതിക്രമിച്ചതായി വേറെ എന്തെല്ലാമുണ്ടോ അതും ഓങ്കാരത്തിലടങ്ങിനിൽക്കുന്നു അഥവാ അതും ഓങ്കാരം തന്നെയാണ്. ഇതെല്ലാം ബ്രഹ്മമാകുന്നു. ഈ ആത്മാവും ബ്രഹ്മം തന്നെ.

കൂടാതെ വാമദേവമഹർഷിക്ക് "അഹം ബ്രഹ്മാസ്മി" ഞാൻ ബ്രഹ്മമാകുന്നു എന്നുള്ള അനുഭവം ഉണ്ടായി എന്ന് ബൃഹദാരണ്യകോപനിഷത് ഒന്നാമധ്യായം നാലാം ബ്രാഹ്മണം പത്താമത്തെ മന്ത്രത്തിൽ പറഞ്ഞു കാണുന്നു:

ഇതിൽനിന്നെല്ലാം ജീവൻ അഥവാ ആത്മാവാണ് ബ്രഹ്മം എന്നു വ്യക്തമാകുന്നു. ആ ബ്രഹ്മത്തിന്റെ സ്വഭാവം ഈ വിധമാണ്.

"അചിന്ത്യമവ്യക്തമനന്തരൂപം
ശിവം പ്രശാന്തമമൃതം ബ്രഹ്മയോനിം

തഥാ/ദിമദ്ധ്യാന്തവിഹീനമേകം
വിഭൂംമിദാനന്ദമരൂപമത്ഭുതം"

കൈവല്യോപനിഷത് 1—6.

ശമദമസാധനയുക്തന്മാരായ ഋഷിമാർ അചിന്ത്യവും അവ്യക്തവും ആദിമദ്ധ്യാന്തരഹിതവും, ഏകവും ആനന്ദസ്വരൂപവും അത്ഭുതവും, ഉത്കൃഷ്ടവും ദുഃഖരഹിതവും ആയ ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നു.

"യത്തദദ്രേശ്യമഗ്രാഹ്യമഗോത്ര—
മവർണ്ണമചക്ഷുഃശ്രോത്രം തദപാണിപാദം
നിത്യം വിഭൂം സർവഗതം സുസൂക്ഷ്മം
തദവ്യയംയദ് ഭൂതയോനിം പരിപശ്യന്തിധീരാഃ"

—മുണ്ഡകോപനിഷത് 6

ആ അദൃശ്യവും, ഇന്ദ്രിയങ്ങൾക്ക് അഗ്രാഹ്യവും അഥവാ ഇന്ദ്രിയങ്ങൾക്ക് അവിഷയവും ഗോത്രം (മൂലം) ഇല്ലാത്തതും വർണ്ണരഹിതവും കണ്ണ്, ചെവി, കൈ, ഇവ ഇല്ലാത്തതും സനാതനവും വിവിധ രൂപത്തിൽ ഇരിക്കുന്നതും ആകാശം പോലെ സർവവ്യാപകത്വമുള്ളതും ആയ ഭൂതങ്ങളുടെ കാരണത്തെ യാതൊരു വിദ്യകൊണ്ട് വിവേകികൾ എല്ലാററിൻെറയും ആത്മാവായിക്കാണുന്നുവോ അതിന് പരാവിദ്യ എന്നു പേർ.

ഈശ്വരൻെറ സ്വഭാവം ഇപ്രകാരമാണ്. അദ്ദേഹം ഏകനും അദ്വിതീയനും ആണ്. അദ്ദേഹത്തിൽ

നിന്നും ഭിന്നമായി യാതൊന്നും യാതൊരിടത്തും ഇല്ല. ആ ചൈതന്യം ഇന്ദ്രിയങ്ങൾക്കെല്ലാം അഗോചരവുംഅതീതവുമാണ്. അത് നിത്യസത്യവും ശുദ്ധ വസ്തുവും ആകുന്നു. എന്നിപ്രകാരമാണ് ഉപനിഷത്തുക്കളിൽ സ്തുതിച്ചിട്ടുള്ളത്. ഈ അദ്വൈതവും അഭേദവുമായ അറിവാണ് ശ്രേഷ്ഠമായ ജ്ഞാനം.

## F. ബ്രഹ്മസൂത്രം.

അദ്വൈതസിദ്ധാന്തത്തെ യുക്തിയുക്തമായി സ്ഥാപിക്കുന്നതും ഭഗവാൻ ബാദരായണനാൽ നിർമ്മിതമായതും ആയ വിശിഷ്ട വേദാന്തഗ്രന്ഥമാണ് ബ്റഹ്മസൂത്രം. ശ്രീ ശങ്കരൻ, യാദവൻ, പ്രകാശൻ, ഭാസ്കരൻ, വിജ്ഞാനഭിക്ഷു, രാമാനുജൻ, നീലകണ്ഠൻ, ശ്രീപതി, മാധവൻ, വല്ലഭൻ, ബലദേവൻ തുടങ്ങിയ നിരവധി ചിന്തകന്മാർ ഈ സൂത്രഗ്രന്ഥത്തിനു് ഭാഷ്യം മുതലായ വ്യാഖ്യാനങ്ങൾ എഴുതിയിട്ടുണ്ട്.

ഈ ഗ്രന്ഥം "അഥാതോ ബ്രഹ്മ ജിജ്ഞാസ" എന്ന "ജിജ്ഞാസാധികരണത്തിൽ" ആരംഭിക്കുന്നു. ബ്രഹ്മവിദ്യകൊണ്ടു് അവിദ്യയെ നശിപ്പിക്കുമ്പോൾ മോക്ഷംലഭിക്കുന്നു എന്നും ബ്രഹ്മവിദ്യയുടെ പ്രകാശമുണ്ടാകുവാൻ ബ്രഹ്മജിജ്ഞാസ ചെയ്യണമെന്നും പ്രഥമാധികരണത്തിൽ പറയുന്നു.

പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾക്കും വി

ജ്ഞാനപ്രദങ്ങളായ തത്വശാസ്ത്രങ്ങൾക്കും കാരണം ബ്ര ഹ്മമാണെന്നും ഈ ബ്രഹ്മത്തിന്റെ അസ്ഥിത്വത്തെ യും സ്വഭാവത്തെയും ഉപനിഷത്ത് തുടങ്ങിയ വേദാ ന്തഗ്രന്ഥങ്ങൾ യുക്തിയുക്തമായി സ്ഥാപിക്കുന്നുണ്ടെന്നും ആണ് അടുത്ത രണ്ടു സൂത്രങ്ങൾകൊണ്ടു് പ്രതിപാദി ച്ചിരിക്കുന്നതു്.

"ജന്മാദി അസ്യയതഃ" (2 ജന്മാധികരണം) ഇ തിന്റെ (ഈ പ്രപഞ്ചത്തിന്റെ) ജന്മം ആദിയായവ എവിടെനിന്നാണോ (അതു ബ്റഹ്മം)യാതൊന്നിൽ നിന്നാണോ ഈ ദൃശ്യമായ ചരാചരപ്രപഞ്ചം ഉണ്ടാക യും യാതൊന്നിലാണോ സ്ഥിതിചെയ്യുകയും ലയിക്കുക യും ചെയ്യുന്നതു് അഥവാ യാതൊന്നിൽനിന്നാണോ ഇതിന്റെ ജന്മം, സ്ഥിതി, ലയം ഇവകൾ ഉണ്ടാകുന്ന തു് (അതു ബ്റഹ്മം തന്നെ) ഇതെല്ലാം ഉണ്ടെങ്കിൽ അതും ഉണ്ടു്.

"ശാസ്ത്രയോനിത്വാ" (3 ശാസ്ത്രയോനിത്വാധിക രണം)

അതു് ശാസ്ത്രങ്ങളുടെ ഉല്പത്തിസ്ഥാനമാണു്. ശ്രു തികൾ തുടങ്ങിയ ശാസ്ത്രങ്ങൾ എവിടെനിന്നുണ്ടായി.

ഈ വിധം ബ്റഹ്മത്തിന്റെ അസ്ഥിത്വ ത്തെ സ്ഥാപിച്ചുകൊണ്ടും പരമതങ്ങളെ ഖണ്ഡിച്ചുകൊ ണ്ടും പോകുന്ന ബ്റഹ്മസൂത്രത്തിന്റെ ഗതി ആശ്ച ര്യജനകം തന്നെയാണു്.

വേദാന്തവാക്യങ്ങളാകുന്ന പുഷ്പങ്ങളെ കൂട്ടിയിണക്കിയിട്ടുള്ള ചരടു് (നൂൽ) ആണു് സൂത്രം എന്നാണു് ശാങ്കരമതം ("വേദാന്തവാക്യകുസുമഗ്രഥനാർത്ഥത്വാത് സൂത്രാണാം") അതിൽ നാലാമത്തെ

"തത്തുസമന്വയാത്" (4 സമന്വയാധികരണം) അതാകട്ടെ സമന്വയാകൊണ്ടു സിദ്ധിക്കുന്നു എന്ന സൂത്രംകൊണ്ടു് വേദങ്ങളുടെ മുഖ്യതാല്പര്യവും ഇങ്ങനെയുള്ള അഖണ്ഡചൈതന്യം തന്നെയാണു് എന്നു സ്ഥാപിച്ച ശേഷം അഞ്ചാമത്തെ "ഈക്ഷത്യധികരണ"ത്തിൽ "ഈക്ഷതേർനാശബ്ദം" എന്ന സൂത്രം കൊണ്ടു്, വേദാന്തികളുടെ നിർഗ്ഗുണബ്രഹ്മത്തിന്റെ സ്ഥാനത്തു് പുരുഷനേയും മായയാകുന്ന ഉപാധിയോടുകൂടിയ സഗുണ ബ്രഹ്മത്തിന്റെ സ്ഥാനത്തു് പ്രകൃതിയേയും സ്വീകരിച്ചു് ഈ പ്രകൃതിയിൽനിന്നു് ജഗത്തിന്റെ ഉല്പത്തിയെ സാംഖ്യന്മാർ വർണ്ണിക്കുന്നതു് ഖണ്ഡിക്കുകയാണു് വ്യാസമഹർഷി ചെയ്തിട്ടുള്ളതു്.

ഈ വിധം ശ്രുതിപ്രതിപാദിതമായ അദ്വൈതസിദ്ധാന്തത്തെ അഥവാ ശ്രേഷ്ടമായ മതത്തെ (അറിവിനെ) സൂത്രകാരനായ ഭഗവാൻ ബാദരായണൻ കുറേക്കൂടി വ്യക്തമായി ബ്രഹ്മസൂത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ഇതും (ബ്രഹ്മസൂത്രവും) ഹിന്ദുക്കളുടെ ഏറ്റവും പ്രാധാന്യമർഹിക്കുന്ന മതഗ്രന്ഥമാണു്.

സംസാരസാഗരത്തിൽ കിടന്നു് അത്യന്തം വലയുന്നവർക്കു് ശാന്തിയും, സമാധാനവും, നിത്യാനന്ദവും കൈവരിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ മതഗ്രന്ഥങ്ങളിൽ സരസമായി പ്രതിപാദിച്ചിട്ടുണ്ടു്. ഹിന്ദുമതത്തിലെ സർവ ഗ്രന്ഥങ്ങളുടെയും സാരം "ബ്രഹ്മം സത്യം ജഗന്മിഥ്യ" എന്നുള്ളതാണു്. ബ്രഹ്മം (ആത്മാവു്) എന്നുവച്ചാൽ ഒരനിർവചനീയമായ ശക്തിവിശേഷം എന്നർത്ഥം. അതു കേവലം അനുഭവവേദ്യം മാത്രവുമാണു്. കേവലം ലോകസംഗ്രഹം അഥവാ ലോകോപകാരം മാത്രം ലക്ഷ്യമാക്കി അതിപുരാതനവും അനിർണ്ണേയവും ആയ ഒരു കാലഘട്ടത്തിൽ ഭാരതീയ ചിന്തകന്മാരായ യോഗീശ്വരന്മാർ ജ്ഞാനത്തിന്റെ പരമകാഷ്ഠയെ സ്വാനുഭവത്തിൽക്കൂടി സാക്ഷാത്കരിച്ചശേഷം നിർമ്മിച്ചുവച്ച സംഖ്യാതീതമായ തത്വശാസ്ത്രങ്ങൾ പഠിക്കുകയും നിത്യോപയോഗത്തിൽ കൊണ്ടുവരികയും ചെയ്യേണ്ടതു് ഓരോ ഭാരതീയന്റെയും കർത്തവ്യമാണു്.

2. മതം.

വിവിധ രീതിയിലുള്ള അനുഷ്ഠാനത്തോടും അനുഭവത്തോടും കൂടി അനവധി യോഗീവര്യന്മാർ പലേ മാർഗ്ഗങ്ങളും അനുസരിച്ചിരുന്നതും അനുശാസിച്ചിരുന്നതും ജനങ്ങൾ ക്രമേണ പിന്തുടർന്നു തുടങ്ങി. ഇതനുസരിച്ചു് പല മതങ്ങളും ആവിർഭൂതമാകുകയും ചെയ്തു. ഇതിൽ പ്രാചീനതകൊണ്ടു് പ്രാധാന്യമർഹിക്കു

ന്ന മതങ്ങളാണ് ഹിന്ദുമതം, ജൂതമതം, സൗരാഷ്ട്രമതം എന്നിവ. ജൂതമതം ഏതാണ്ട് 2000 വർഷങ്ങൾക്കു മുമ്പുമുതൽ ക്രിസ്തുമതമായി രൂപാന്തരം പ്രാപിച്ചുവരുന്നു. സൗരാഷ്ട്രമതം പേർഷ്യയിലും ഹിന്ദുമതം ഭാരതത്തിലും ഇന്നും പ്രചാരത്തിൽതന്നെയാണിരിക്കുന്നത്.

ലോകരഹസ്യങ്ങളുടെ അന്വേഷണ ചതുരതകൊണ്ടും ഏതു നാസ്തികന്മാരെപ്പോലും തലകുലുക്കി സമ്മതിപ്പിക്കുന്ന തത്വവിചാരംകൊണ്ടും പരമതത്വമായ ബ്രഹ്മത്തെ പരമാർത്ഥവസ്തുവായി കാണിച്ചുകൊടുക്കുവാനുള്ള ശക്തിവിശേഷംകൊണ്ടും സകലലോകവ്യാപ്തികൊണ്ടും വിശിഷ്ടമായ സനാതനമതമാണ് ഹിന്ദുമതം· ഈ ഹിന്ദുമതത്തെ അനുസരിക്കുന്നവരാണ് അഥവാ ആര്യധർമ്മമനുസരിച്ചു ജീവിക്കുന്ന സനാതനധർമ്മിഷ്ഠരായ ഭാരതീയരാണ് "ഹിന്ദുക്കൾ".

ഒരു മതത്തിന്റെ അതിപ്രധാനമായ തത്വം ഈ പ്രപഞ്ചത്തിന്റെ എല്ലാം സൃഷ്ടിസ്ഥിതിസംഹാരാദികാര്യങ്ങൾക്ക് കാരണമായി ഒരു ശക്തിയുണ്ടെന്നും ആ ശക്തിവിശേഷം സർവ്വശക്തനും സർവ്വജ്ഞനും സർവവ്യാപിയും ആണെന്നുമാണ്. ഇതു വച്ചുകൊണ്ടു നോക്കുമ്പോൾ ഒരു ഹിന്ദുവിന്റെ മതം താൻ ഭേദമല്ല, മററുപാധികൾ ഒന്നുംതന്നെയല്ല, ജീവനായി പ്രപഞ്ചമായി അനന്തകോടി ചരാചരങ്ങളായി ഭാസിക്കുന്ന ബ്രഹ്മം ഒന്നുതന്നെയാണെന്നും അങ്ങനെയുള്ള താൻ എല്ലാററിലും എല്ലാം തന്നിലും ഉണ്ടെന്നും

തനിക്ക് ക്ഷയവൃദ്ധ്യാദിയോ ഷഡ്ഊർമ്മഷൾഭാവേത്യാദി ദോഷങ്ങളോ ഇല്ലെന്നും തന്റെ ഈ യഥാർത്ഥ രൂപം അചിന്ത്യവും അവ്യക്തവും അനന്തവും അവ്യയവും ആണെന്നും ആണ്. അഥവാ ഹിന്ദുവിന്റെ മതം താൻ ദേഹമല്ല ദേഹിയാണെന്നും ആ ദേഹി സർവശരീരങ്ങളിലും ഒന്നുപോലെ അകത്തും പുറത്തും വ്യാപിച്ചിരിക്കുന്ന ഒരു ചൈതന്യം ആണെന്നും ആണല്ലോ. ഈ ദേഹിയുടെ സ്വഭാവത്തെ ഗീത രണ്ടാമദ്ധ്യായം 23, 24, 25 ശ്ലോകങ്ങൾകൊണ്ട് ഭഗവാൻ വ്യക്തമാക്കിയിട്ടുണ്ട്.

"അച്ഛേദ്യോയമദാഹ്യോയ
മക്ലേദ്യോശോഷ്യഏവച
നിത്യഃസർവഗതഃസ്ഥാണു
രചലോയം സനാതനഃ" ഗീത 2: 24

ഈ ആത്മാവ് ഛേദിക്കപ്പെടത്തക്കവനല്ല, ദഹിക്കപ്പെടത്തക്കവനല്ല, ശോഷിപ്പിക്കത്തക്കവനല്ല, ദ്രവിപ്പിക്കത്തക്കവനും അല്ല ആത്മാവ് നിത്യനും എല്ലായിടത്തും വ്യാപിച്ചിരിക്കുന്നവനും സ്ഥിരനും അചലനും സനാതനനും ആകുന്നു.

"അവ്യക്തോയമചിന്ത്യോയ
മവികാര്യോയമുച്യതേ" ഗീത 2. 25

ഈ ആത്മാവ് ഇന്ദ്രിയങ്ങൾക്ക് അഗോചരനായതുകൊണ്ട് അവ്യക്തനും മനസ്സിനു വിഷയമല്ലാത്തവനാകയാൽ അചിന്ത്യനും ആണ്. കർമ്മേന്ദ്രിയ

ങ്ങൾക്കും വിഷയമല്ലാത്തതിനാൽ ആത്മാവിനെ ഭേദപ്പെടുത്തുവാനും സാദ്ധ്യമല്ല. ഇതാണ് ഹിന്ദുവിന്റെ മതം.

ഈ ചൈതന്യത്തെ വേദാന്തഗ്രന്ഥങ്ങളെപ്പോലെ തന്നെ ഇതിഹാസങ്ങളിലും വാഴ്ത്തിപ്പാടിയിട്ടുണ്ട്.

"നമസ്തേ ദേവദേവ! ശംഖചക്രാബ്ജധര!
നമസ്തേ വാസുദേവ! മധുസൂദനഹരേ!
നമസ്തേ നാരായണ! നമസ്തേ നരകാരേ!
നമസ്തേശൗരശൗരേ! നമസ്തേ ജഗൽപതേ
നിന്തിരുവടിമായാദേവിയെക്കൊണ്ടു വിശ്വം
സന്തതം സൃഷ്ടിച്ചു രക്ഷിച്ചുസംഹരിക്കുന്നു.
സത്വാദിഗുണത്രയമാശ്രയിച്ചെന്നിന്നിതെ—
ന്നുത്തമന്മാർക്കുപോലുമറിവാൻ്വലയത്രേ
പരമൻ പരാപരൻ പരബ്രഹ്മാഖ്യൻപരൻ
പരമാത്മാവുപരൻ പുരുഷൻ പരിപൂർണ്ണൻ
അച്യുതനനന്തനവ്യക്തനവ്യയനേകൻ
നിശ്ചലൻ നിരുപമൻ നിർവാണപ്രദൻനിത്യൻ
നിർമ്മലൻ നിരാമയൻ നിർവികാരാത്മാദേവൻ
നിർമ്മമൻനിരാകുലൻ നിരഹങ്കാരമൂർത്തി
നിഷ്കളൻ, നിരഞ്ജനൻ നീതിമാൻ
നിഷ്കല്മഷൻ
നിർഗ്ഗുണൻ നിഗമാന്തവാക്യാർത്ഥവേദ്യൻനാഥൻ
നിഷ്ക്രിയൻ നിരാകാരൻ നിർജ്ജരനി
ഷേവിതൻ

നിഷ്കാമൻ നിയമിനാം ഹൃദയനിലയനൻ
അദ്വയനജനമൃതാനന്ദൻ നാരായണൻ
വിദ്വന്മാനസപത്മമധുപൻ മധുവൈരി
സത്യജ്ഞാനാത്മാസമസ്തേശ്വരൻ സനാതനൻ
സത്വസഞ്ചയജീവൻ സനകാദിഭിസ്സേവ്യൻ
തത്വാത്ഥബോധരൂപൻ സകലജഗന്മയൻ
സത്താമാത്രകനല്ലോ നിന്തിരുവടി നൂനം
നിന്തിരുവടിയുടെ ജഠരത്തിങ്കൽനിത്യ—
മന്തമില്ലാതോളം ബ്രഹ്മാണ്ഡങ്ങൾ കിടക്കുന്നു.

— അദ്ധ്യാത്മരാമായണം കിളിപ്പാട്ട്—(ബാലകാണ്ഡം)

ആത്മാവിന്റെ പ്രകൃതത്തെ കുറേക്കൂടി വ്യക്ത മാക്കി ഈ വിധം പറഞ്ഞിട്ടുണ്ട്:

"ആത്മാനമദ്വിതീയം ജാതിഗുണക്രിയാഹീനം ഷഡൂർമ്മിഷഡ്ഭാവേത്യാദി സർവദോഷരഹിതം സത്യജ്ഞാനാനന്ദാനന്തസ്വരൂപം സ്വയം നിർവികല്പമശേഷകല്പാധാരമശേഷഭൂതാന്തര്യാമിത്വേന വർത്തമാനം അന്തർബഹിശ്ചാകാശവദനുസ്യൂതമഖണ്ഡാനന്ദ സ്വഭാവമപ്രമേയമനുഭവൈകവേദ്യം"

—വജ്രസൂചിഉപനിഷത്

അദ്വിതീയവും ജാതിഗുണക്രിയാഹീനവും, വിശപ്പ്, ദാഹം, ശോകം, മോഹം, ജനി, മൃതി എന്നി ഷഡൂർമ്മിരഹിതവും, അസ്തി, ജനി, വർദ്ധനവ്, പരിണാമം, ക്ഷയം, നാശം, എന്നീ ഷഡ്ഭാവരഹിതവും സർവോപരി സർവദോഷവർജ്ജിതവും സത്യ

ജ്ഞാനാനന്ദസ്വരൂപവും നിർവികല്പവും അശേഷ ബ്രഹ്മാണ്ഡത്തിനും ആധാരവും, സകലഭൂതങ്ങളുടെ അന്തര്യാമിയും എല്ലായിടത്തും ആകാശംപോലെ സർവവ്യാപിയും അനുസ്യൂതവും അഖണ്ഡാനന്ദസ്വഭാവവും അനുഭവൈക്യവേദ്യവും ആണ്‌ ആത്മാവ്‌ (ബ്രഹ്മം).

ഭാരതം അതിപുരാതനമായ കാലത്തുതന്നെ ലോകത്തിനു പ്രദാനംചെയ്ത ഏററവും ശ്രേഷ്ഠമായ അറിവിനെയാണ്‌ "അദ്വൈതമതം" എന്നറിയപ്പെട്ടുപോരുന്നത്‌. ഈ അദ്വൈതമായ അറിവിനെക്കാൾ ശ്രേഷ്ഠമായ അറിവില്ല. അഥവാ ജ്ഞാനം അതിൻെറ പരമകാഷ്ഠയിലെത്തിയതു്‌ അദ്വൈതജ്ഞാനം സാക്ഷാത്കരിക്കപ്പെട്ടതോടുകൂടിയാണ്‌.

## ൩. അദ്വൈതമതം.

ജീവനും ബ്രഹ്മവും ഭിന്നവസ്തുക്കളല്ലെന്നും ജീവനായും പ്രപഞ്ചമായും കാണുന്നതു്‌ ബ്രഹ്മം ഒന്നുതന്നെയാണെന്നും അതു്‌ ഏകവും അദ്വിതീയവും അഗോചരവും ആയ വസ്തുവിശേഷമാണെന്നും പ്രപഞ്ചത്തിനാവട്ടെ ജീവനാകട്ടെ ബ്രഹ്മത്തിൽ കല്പിതമായ സ്ഥിതിയല്ലാതെ വാസ്തവമായ സത്തയോ സ്ഥിതിയോ ഇല്ലെന്നുമുള്ള ജ്ഞാനമാണ്‌ അദ്വൈതമതം.

വേദത്തിലെ മഹാവാക്യങ്ങൾ പ്രായേണ ഈ ആശയത്തെ അഥവാ ജ്ഞാനത്തെ സ്ഥാപിക്കുന്നുണ്ട്‌. ഉദ്ദാലകമുനി ശ്വേതകേതുവിന്‌ ഉപദേശിക്കുകയാണു:–

"സയ ഏഷോണിമൈതദാത്മ്യമിദം സർവം;
തത്സത്യം, സ ആത്മാ, തത്ത്വമസി ശ്വേത
കേതോ" ഛാന്ദോഗ്യോപനിഷത്—6—8—16

ചരാചരാത്മകമായ പ്രപഞ്ചത്തിൻെറ മൂലകാരണമെന്ന് ഏതു വസ്തുവിനെ അറിയപ്പെടുന്നുവോ അതാണ് എല്ലാററിൻെറയും ആത്മാവ്. ആത്മാവായ സദ്വസ്തു മാത്രമാണ് സത്യമായിട്ടുള്ളതു്. ജഗത്തിൻെറ ആത്മാവാണ് ആ പരമാത്മവസ്തു. ഹെ ശ്വേതകേതോ! അതു് നീ ആകുന്നു.

"ഏകമായ സദ്വസ്തു മാത്രമേ ആദിയിൽ ഉണ്ടായിരുന്നുള്ളു. തനിക്ക് പലതാകണം എന്നതീക്ഷിച്ചു. പലതായി. പ്രപഞ്ചം ഈ സദ്വസ്തുവിൻെറ കാര്യം മാത്രമാണ്. ഈ കാര്യത്തിന് കാരണത്തിൽനിന്നു ഭിന്നമായ സത്തയില്ല. അതിനാൽ ഹെശ്വേതകേതു! നീ ആ ബ്രഹ്മം അഥവാ സദ്വസ്തു തന്നെയാണ്" അതായതു് ജീവനും ബ്രഹ്മവും ഒന്നുതന്നെയാണ്, എന്നിങ്ങനെ ശ്രേഷ്ഠമായ അദ്വൈതജ്ഞാനത്തെ ഛാന്ദോഗ്യോപനിഷത് ഉദാഹരണസഹിതം വളരെ വ്യക്തമാക്കുന്നുണ്ട്.

അഥർവണവേദത്തിൽപ്പെട്ട മാണ്ഡൂക്യോപനിഷത്തും പറയുന്നു "സർവം ഹ്യേതദ് ബ്റഹ്മ അയമാത്മാബ്റഹ്മ" ഇതെല്ലാം ബ്റഹ്മമാണ്, ഈ ആത്മാവും ബ്റഹ്മം തന്നെ എന്നു്.

ബൃഹദാരണ്യകോപനിഷത്തിൽ വാമദേവമഹർഷിക്ക് "അഹം ബ്റഹ്മാസ്മി" ഞാൻ ബ്റഹ്മമാകുന്നു എന്ന അനുഭവമുണ്ടായതായും പറഞ്ഞു കാണുന്നു.

വേദത്തിലെ മഹാവാക്യങ്ങളും ജീവനും ജഗത്തും ബ്റഹ്മമാണെന്ന് ഇപ്രകാരം സിദ്ധാന്തിക്കുന്നു.

സകലവേദശാസ്ത്രവിശാരദനായ ശ്രീ ശങ്കരൻ പറയുന്നു:—

"വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്റഹ്മൈവജീവഃസകലം ജഗച്ച
അഖണ്ഡരൂപസ്ഥിതിരേവമോക്ഷോ
ബ്റഹ്മാദ്വിതീയം ശ്രുതയഃപ്രമാണം"

വിവേകചൂഡാമണി 479.

ബ്റഹ്മം ഒന്നുതന്നെയാണ് ജീവനായും ജഗത്തായും കാണുന്നത്. അഖണ്ഡമായ ബ്റഹ്മം "ഞാൻ തന്നെ" എന്ന അവസ്ഥയും സ്ഥിതിയും ആണ് മോക്ഷം. ഉപനിഷത്തുക്കൾ വ്യക്തമാക്കുന്ന ശ്രേഷ്ഠമായ തത്വവും ഇതു തന്നെ. ഇതിനു പ്രമാണം വേദമാണ്.

"പരമാത്മാവാകുന്ന ബിംബത്തിൽ
പ്രതിബിംബം
പരിചിൽ കാണുന്നതു് ജീവാത്മാവറികെടോ
തേജോരൂപിണിയാകുമെന്നുടെ മായതങ്കൽ
വ്യാജമെന്നിയേ നിഴലിക്കുന്നു കവിവര!

ഓരോരോ ജലാശയേ കേവലം മഹാകാശം
നേരേ നീ കാണ്മീലയോ കണ്ടാലുമതുപോലെ"
—അദ്ധ്യാത്മരാമായണം കിളിപ്പാട്ട്

പരമാത്മാവിന്റെ പ്രതിബിംബമാണ് ജീവാത്മാവ്. പ്രതിബിംബത്തിന് ബിംബത്തിൽനിന്ന ഭിന്നമായ സത്തയോ സ്ഥിതിയോ ഇല്ല. ജലാശയത്തിൽ മഹാകാശം പ്രതിബിംബിച്ചു കാണുന്നതുപോലെ മായയാകുന്ന ഉപാധികൊണ്ട് ജീവനും ജഗത്തും ഉണ്ടായി. ജീവനും ജഗത്തും ബ്രഹ്മംതന്നെ. ഈ വിധം വിശിഷ്ടമായ അദ്വൈതജ്ഞാനത്തെ ഇതിഹാസങ്ങളിൽ പോലും വ്യക്തമായി പലേയിടങ്ങളിലും പറഞ്ഞു കാണുന്നുണ്ട്.

"ജീവാത്മാവെന്നും പരമാത്മാവെന്നതുമോർക്കിൽ
കേവലം പര്യ്യായശബ്ദങ്ങളെന്നറിഞ്ഞാലും
ഭേദമേതുമേയില്ല രണ്ടുമൊന്നത്രെ നൂനം
ഭേദമുണ്ടെന്നു പറയുന്നതജ്ഞന്മാരല്ലൊ". എന്നാണ് രാമായണം സധൈര്യ്യം വ്യക്തമാക്കുന്നത്.

ജഗത്ത് സത്യമാണെന്നുകണ്ട് ദീർഘകാലം പഴകിപ്പോയ ഒരുവന് അത് അസത്യം മിഥ്യയുമാണെന്ന് പെട്ടെന്ന് ഗ്രഹിക്കുവാൻ കഴിയുകയില്ല. ഈ വ്യാവഹാരികനെ പരമാർത്ഥം ഗ്രഹിപ്പിക്കുവാൻവേണ്ടി ഈ പ്രപഞ്ചം സത്യമാണെന്നും സമ്മതിക്കുന്നു. പിന്നീടവന്റെ ചിന്തയെ വികസിപ്പിച്ച് ലോകത്തിൽ ഒന്നും നശിക്കുന്നില്ല, പദാർത്ഥങ്ങളുടെ നാമവും

രൂപവും മാറുക മാത്രമെ ചെയ്യുന്നുള്ളു എന്നു തെളിയിച്ചുകൊടുക്കുകയാണ്.

ഒരു മെഴുകുതിരി കത്തിച്ച് അല്പസമയം കഴിയുമ്പോൾ അതു കത്തിത്തീർന്നുപോയതായി നാം കാണുന്നു. മെഴുകുതിരിയുടെ സ്ഥൂലമായ അംശം അശേഷവും ബാക്കി വരുന്നതുമില്ല. ഇതിൽനിന്നും മെഴുകുതിരി തീർന്നുപോയി എന്നു പ്രായേണ നിശ്ചയിക്കുന്നു. എന്നാൽ ഇതു ശരിയല്ല. ശാസ്ത്രജ്ഞന്മാർ പറയും ഈ മെഴുകുതിരി ഇംഗാലാമ്ലവും നീരാവിയും ആയി രൂപാന്തരപ്പെട്ടതല്ലാതെ അതു് തീർന്നുപോയിട്ടില്ല എന്നു്. അതായതു് മെഴുകുതിരിയുടെ നാമവും രൂപവും മാറിയെന്നല്ലാതെ അതിനു യാതൊരു മാററവും(നാശവും)വരുന്നില്ല. വളർച്ചയുടെയും അത്ഥം ഇതു തന്നെ. കേവലം സൂക്ഷ്മമായ ആലിൻെറ വിത്തു് അതിൻെറ നാമവും രൂപവും വ്യത്യാസപ്പെട്ടു് കാലാന്തരത്തിൽ ഒരു വലിയ ആൽവൃക്ഷമായിത്തീരുന്നു. ലോകത്തിലുള്ള സകല പദാത്ഥങ്ങളുടെയും നാമവും രൂപവും മാററിവച്ചാൽ ഏതു വസ്തു അവശേഷിക്കുമോ അതിനെ സത്തു് എന്നു് പറയുന്നു. ഈ വിധം മനുഷ്യൻെറ ചിന്തയെ വീണ്ടും വിജൃംഭിപ്പിച്ച് നാമവും രൂപവും സത്തിൽ കേവലം കൽപ്പിതമാണെന്നു് വേദാന്തഗ്രന്ഥങ്ങൾ തെളിയിച്ചുകൊടുക്കുന്നു. നാമങ്ങൾ കേവലം മനുഷ്യകല്പിതമെന്നതുപോലെ രൂപവും ദ്രഷ്ടാവിനാൽ ആരോപിക്കപ്പെടുന്നതാണ്.

സമുദ്രത്തിൽ കല്പിതമായ നാമവും രൂപവും മാത്രമേ തിരമാലയ്ക്കുള്ളൂ. തിരമാലയ്ക്ക് സമുദ്രത്തിൽനിന്നു ഭിന്നമായ സത്തയേ ഇല്ല. ഇതേവിധം തന്നെ ബ്രഹ്മത്തിൽ കല്പിക്കപ്പെടുന്നതായ നാമവും രൂപവും മാത്രമേ പ്രപഞ്ചത്തിനും ജീവനും ഉള്ളൂ. ജ്ഞാനസ്വരൂപവും സച്ചിദാനന്ദഘനവും ആയ ബ്രഹ്മത്തിൽ കേവലം കല്പിതമാണ് പ്രാതീതികമായ പ്രപഞ്ചം.

"മായയാകല്പിതം വിശ്വം
പരമാത്മനികേവലേ
രജ്ജൗഭുജംഗവൽഭ്രാന്ത്യാ
വിചാരേ നാസ്തികിഞ്ചന

ശ്രൂയതേദൃശ്യതേയദ്വൽ
സ്മര്യതേവാനരൈഃ സദാ
അസദേവഹിതൽസർവം
യഥാസ്വപ്നമനോരഥൗ"

—അദ്ധ്യാത്മരാമായണം

"മായാകല്പിതം പരമാത്മനിവിശ്വമെടോ!
മായകൊണ്ടല്ലോ വിശ്വമുണ്ടെന്നു തോന്നിക്കുന്നു
രജ്ജുഖണ്ഡത്തിങ്കലെ പന്നഗബുദ്ധിപോലെ
നിശ്ചയം വിചാരിക്കിലേതുമൊന്നില്ലയല്ലോ
മാനവന്മാരാൽ കാണപ്പെട്ടതും കേൾക്കായതും
മാനസത്തിങ്കൽസ്മരിക്കപ്പെടുന്നതുമെല്ലാം
സ്വപ്നസന്നിഭം വിചാരിക്കിലില്ലായെന്നല്ലോ

വിഭ്രമം കളഞ്ഞാലും വികല്പമുണ്ടാകേണ്ട!"

അദ്ധ്യാത്മരാമായണം — കിളിപ്പാട്ട്.

ഒരു പരമദരിദ്രൻ ഒരിക്കൽ താൻ കുബേരനായിരിക്കുന്നു എന്ന് സ്വപ്നം കാണുന്നു. ഈ സ്വപ്നം കണ്ട ആ സ്വപ്നാവസ്ഥയിൽ അയാൾ വളരെ സന്തോഷിക്കുകയും ആനന്ദഭരിതനായി ജീവിക്കുകയും ചെയ്യുകയാണ്. എന്നാൽ എപ്പോൾ അയാൾ സ്വപ്നത്തിൽനിന്നുണരുന്നുവോ അപ്പോൾ അയാൾക്ക് വ്യക്തമാകുന്നു താൻ ദർശിച്ചത് (ധനികനാണെന്നും മററും) കേവലം സ്വപ്നമാണെന്ന്. സ്വപ്നാവസ്ഥയിൽ സ്വപ്നജ്ഞാനം വാസ്തവമായിട്ട് തോന്നുന്നതുപോലെയാണ് നമ്മുടെ ജാഗ്രദാവസ്ഥയിലെ ജ്ഞാനവും. സ്വപ്നത്തിൽനിന്നുണരുമ്പോഴാണ് താൻ സ്വപ്നത്തിൽ കണ്ടതെല്ലാം മിഥ്യയാണെന്നുള്ളബോധം ഉണ്ടാകുക. ഇതുപോലെ എപ്പോൾ ഇതെല്ലാം ഒന്നാണ്, ആത്മാവാണ് എന്ന ബ്രഹ്മസാക്ഷാത്കാരമാകുന്ന ഉണർവ് സിദ്ധിക്കുന്നുവോ അപ്പോൾ പ്രപഞ്ചവും ജീവനും സകലപദാർത്ഥങ്ങളും മിഥ്യയാണ്, കൽപിതമാണ് എന്ന ബോധമുണ്ടാകുന്നു. സ്വപ്നാവസ്ഥയിൽ സ്വപ്നജ്ഞാനം വാസ്തവമായിട്ട് തോന്നുന്നതുപോലെയാണ് നമുക്ക് ഈ പ്രപഞ്ചവും വാസ്തവമായിട്ട് തോന്നുന്നത്. സ്വപ്നാവസ്തയിൽ ഇന്ദ്രിയാർത്ഥങ്ങൾ ഒന്നുംതന്നെയില്ലെങ്കിലും മനസ്സിന്റെ വാസനയ്ക്കൊത്ത വിധം സ്വപ്നലോകമുണ്ടാകുന്നു. പലേ

പദാർത്ഥങ്ങളെ നാം കാണുകയും പലരോടും സംസാരിക്കയും പലതും അനുഭവിക്കയും സ്വപ്നത്തിൽ ചെയ്യുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ അവയെല്ലാം ഇല്ലെന്നിരുന്നാലും ഉള്ളതുപോലെ കാണിക്കുന്നതു് മനസ്സിൻെറ വാസനയാണ്. വാസ്തവത്തിൽ സ്വപ്നലോകത്തിൽ ഒരു പദാർത്ഥവും ഇല്ല. ഇതേവിധം തന്നെ ജാഗ്രദാവസ്ഥയിലും സാമഗ്രികൾ അസത്തും മിഥ്യയുമായിരുന്നിട്ടും അനാദിയായ അവിദ്യയോടുള്ള ബന്ധം ഹേതുവായി ജീവരാശികളുടെ വാസനയ്ക്കു പററിയ വിധം ജാഗ്രത്പ്രപഞ്ചം ഉത്പന്നമാകുന്നതായും നശിക്കുന്നതായും സ്ഥിതിചെയ്യുന്നതായും ഭാസിക്ക മാത്രമെ ചെയ്യുന്നുള്ളു എന്നാണ് ആർഷമതം.

> "രാഗാദിസംകുലമായുള്ള സംസാര—
> മാകെ നിരൂപിക്കിൽ സ്വപ്നതുല്യം സഖേ!"
>
> —അദ്ധ്യാത്മരാമായണം

ഈ സംസാരത്തെ ആകെപ്പാടെ ആലോചിച്ചു നോക്കിയാൽ സ്വപ്നതുല്യമാണ്. അതിനാൽ ഭഗവാൻ അർജ്ജുനനോടു പറയുകയാണ്:—

> "നത്വേവാഹം ജാതുനാസം
> നത്വം നേമേ ജനാധിപാഃ
> നചൈവനഭവിഷ്യാമഃ
> സർവേവയമതഃപരം" ഗീത 2. 12

ഹേ അർജ്ജുന! ഞാൻ ഒരിക്കലും ഇല്ലാതിരുന്നിട്ടില്ല. നീയും ഇവിടെ കൂടിയിരിക്കുന്ന രാജാക്കന്മാരും ഒരു കാലത്തുമില്ലാതിരുന്നിട്ടില്ല. ദേഹം നശിച്ചതിന്റെ ശേഷം നാമില്ലാതാകുകയുമില്ല. ഞാനും നീയും ഈ രാജാക്കന്മാരും എന്നും ഉള്ളവരാണു്. നാം ജനിക്കുകയും മരിക്കുകയും ചെയ്യുന്നതു് കേവലം ഭാനം മാത്രമാണു്.

ലോകത്തിലെ സകല പദാർത്ഥങ്ങളെയും പിരിക്കാം. ഈ പദാർത്ഥങ്ങളിൽ ഏതിനെ പിരിച്ചാലും അതു് പരമാണുവാകുന്നു. ആ പരമാണുവിനെ വീണ്ടും പിരിച്ചാൽ അതു് കേവലം ശക്തി (ചൈതന്യം) ആയി രൂപാന്തരം പ്രാപിക്കുന്നു. അതു വച്ചുകൊണ്ടു നോക്കിയാൽ ലോകത്തിൽ ഒരു വസ്തുവുമില്ല. ധാരാളം ശക്തിവിശേഷംമാത്രം കാണപ്പെടുന്നു. (Mater is energy) ജഡവസ്തുക്കൾ എല്ലാം ശക്തിചൈതന്യം മാത്രമാണു് എന്ന സത്യത്തിൽ നാം എത്തിച്ചേരുകയാണു്. ഈ ശക്തി നിത്യവുമാണു്. ഈ പരമാർത്ഥത്തെയാണു് ഭഗവാൻ അർജ്ജുനനുപദേശിച്ചതു്.

ജഗത്തു് എങ്ങനെ സ്ഥിതിചെയ്യുന്നു എന്നുള്ള പ്രക്രിയയ്ക്കു് "അദ്ധ്യാരോപം" എന്നും അദ്ധ്യാരോപിതമായ ജഗത്തു് ലയിച്ചു് ബ്രഹ്മം അവശിഷ്ടമാകുന്നതെങ്ങിനെയെന്നുള്ള പ്രക്രിയയ്ക്കു് "അപവാദ"മെന്നും പേർ പറഞ്ഞുവരുന്നു.

ജഗത്തു് ബ്രഹ്മത്തിൽ ആരോപിക്കപ്പെടുന്നതാ

ണ്. വാസ്തവത്തിൽ ജഗത്തില്ല. കയറിനെ കണ്ടിട്ട് സർപ്പമാണെന്നുള്ള ഭാവനപോലെ ബ്രഹ്മത്തിൽ മായയാകുന്ന ഉപാധികൊണ്ട് പ്രപഞ്ചം ഉണ്ടായി. ജീവന് നാനാത്വവും കല്പിച്ചു. ഈ വസ്തുക്കളുടെ യഥാർത്ഥസ്വരൂപം അന്വേഷിച്ചുപോകുമ്പോൾ വസ്തുക്കൾക്ക് പൃഥക്സത്തയോ സ്ഥിതിയോ ഇല്ലെന്നും ബ്രഹ്മംമാത്രമെയുള്ളു എന്നും കാണുവാൻ കഴിയുന്നു. ജനങ്ങളാൽ കാണപ്പെടുന്നതും കേൾക്കപ്പെടുന്നതും സ്മരിക്കപ്പെടുന്നതുമായി എന്തെല്ലാമുണ്ടോ അവയെല്ലാം അസത്തും മിഥ്യയുമാണ്. ബ്രഹ്മം മാത്രം നിത്യസത്യം

ഈ വിധമെല്ലാമാണ് ആർഷഗ്രന്ഥങ്ങളിൽ അദ്വൈതമതത്തെ, ശ്രേഷ്ഠമായ ജ്ഞാനത്തെ പ്രതിപാദിച്ചു കാണുന്നത്.

3. <u>പാരമ്പര്യം.</u> ഹിന്ദുമതത്തിനു അഥവാ സനാതനധർമ്മത്തിന് ഒരു പാരമ്പര്യം ഉണ്ട്. ശാസ്ത്രം മാത്രം പഠിക്കുന്നതുകൊണ്ട് ആത്മസാക്ഷാത്കാരം ലഭിക്കുന്നതുമല്ല. ആചാര്യനിൽ നിന്ന് ഉപദേശം സിദ്ധിച്ചാൽ മാത്രമേ ഈശ്വരസാക്ഷാത്കാരം സുസാദ്ധ്യമാകയുള്ളു.

"തദ്വിജ്ഞാനാർത്ഥം ഗുരുമേവാഭിഗച്ഛേത്
സമിത് പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം"

പ്രത്യഗാത്മാവിനെ സാക്ഷാത്കരിക്കുന്നതിനുപയുക്തമായ അപരോക്ഷജ്ഞാനം സമ്പാദിക്കുന്നതിലേ

ക്കായി കാഴ്ചദ്രവ്യങ്ങളോടുംകൂടി ശ്രോത്രിയനും ബ്രഹ്മനിഷ്ഠനും ആയ ആചാര്യനെ അഭിഗമിക്കുക എന്നാണ് ശ്രുതിമതം. ഗുരു വേദജ്ഞനും ബ്രഹ്മനിഷ്ഠനും ആയിരിക്കണം. വിശിഷ്യ

"ആചാര്യാദ്ധൈവ വിദ്യാവിദിതാ—
സാധിഷ്ഠം പ്രാപത്"

ആചാര്യനിൽനിന്ന് അറിയപ്പെട്ടാൻ മാത്രമെ വിദ്യ ശോഭനമായ ഫലത്തെ പ്രദാനംചെയ്യുകയുള്ളു. ആചാര്യന്റെ ലക്ഷണവും ജ്ഞാനം സമ്പാദിക്കേണ്ട സമ്പ്രദായവും ഗീതയും ഈവിധം വിധിച്ചുകാണുന്നു.

"തദ്വിദ്ധി പ്രണിപാതേന
പരിപ്രശ്നേ സേവയാ
ഉപദേക്ഷ്യന്തിതേ ജ്ഞാനം
ജ്ഞാനിനസ്തത്ത്വദർശിനഃ" ഗീത 4. 34.

ആചാര്യന്റെ അടുക്കലുള്ള സാഷ്ടാംഗനമസ്കാരം കൊണ്ടും വിനയപൂർവകമായ ചോദ്യം കൊണ്ടും സേവ അഥവാ ശുശ്രൂഷകൊണ്ടും ആ ജ്ഞാനത്തെ തത്വജ്ഞാനികളായ, അപരോക്ഷാനുഭവസമ്പന്നന്മാരായ ബ്രഹ്മനിഷ്ഠന്മാർ നിനക്കു ഉപദേശിച്ചുതരും.

ഇതിൽനിന്നെല്ലാം ആരാണോ സമ്യഗ്ജ്ഞാനനിഷ്ഠന്മാരായിട്ടുള്ളത് അവരുദ്ദേശിക്കുന്ന ജ്ഞാനത്തിനു മാത്രമെ ശരിയായ ഫലമുള്ളു എന്ന് വ്യക്തമാകുന്നുണ്ട്.

ഈ വിധം ഗുരുവിൽനിന്നും ക്രമാനുഗതമായി

ജ്ഞാനം സമ്പാദിച്ച് ലോകത്തിനുപകാരപ്രദമാംവ ണ്ണം ആ അറിവിനെ പ്രദാനംചെയ്തിരുന്ന ഒരു പാരമ്പര്യം അഥവാ പരമ്പര സനാതനമതത്തിലുണ്ട്. ഈ പാരമ്പര്യത്തെപ്പററി ഗീതയും വേദവും മററു ധർമ്മശാസ്ത്രങ്ങളും പ്രതിപാദിച്ചു കാണുന്നു.

"ഇമം വിവസ്വതേ യോഗം
പ്രോക്തവാനഹമവ്യയം
വിവസ്വാന്മനവേ പ്രാഹ
മനുരിക്ഷ്വാകവേ ബ്രവീൽ ഗീത 4—1

ശാശ്വതമായ ഫലത്തോടുകൂടിയ ഈ യോഗത്തെ ഞാൻ സൂര്യന് ഉപദേശിച്ചു. സൂര്യൻ അതിനെ സ്വപുത്രനായ മനുവിനും മനു തൻെറ പുത്രനായ ഇക്ഷ്വാകുവിനും ഉപദേശിച്ചു.

"ഏവം പരമ്പരാപ്രാപ്ത
മിമം രാജർഷയോവിദുഃ" ഗീത 4. 2

അല്ലയോ അർജ്ജുന പരമ്പരയായി ഉപദേശിക്കപ്പെട്ട ഈ ജ്ഞാനം ജനകൻ, നിമി തുടങ്ങിയ രാജർഷികൾ ഗ്രഹിച്ചിരുന്നു. പിന്നീട് കാലഗതിയിൽപ്പെട്ട് നഷ്ടമായിത്തീർന്ന പുരാതനവും അവ്യയഫലദായകവും പരമ്പരാഗതവും ആയ ആ യോഗത്തെ ഇഷ്ടനും സഖിയുമായ അർജ്ജുനന് ഭഗവാൻ ഉപദേശിക്കുകയാണു് ചെയ്യുന്നതു്.

അഥർവണ വേദത്തിൽപെട്ട മുണ്ഡകോപനിഷത് പറയുന്ന പാരമ്പര്യവും നോക്കുക:—

"ബ്റഹ്മാദേവാനാം പ്രഥമഃസംബഭൂവ;
വിശ്വസ്യകർത്താഭുവനസ്യ ഗോപ്താ
സബ്റഹ്മവിദ്യാം സർവ വിദ്യാപ്രതിഷ്ഠാ—
മഥർവായ ജ്യേഷ്ഠപുത്രായ പ്രാഹ"

ബ്റഹ്മാവു ദേവന്മാരിൽവച്ചു് ആദ്യനായി സംഭവിച്ചു. വിശ്വത്തിന്റെ കർത്താവും (ഉൽപാദകനും) ഭുവനത്തിന്റെ ഗോപ്താവും (പാലകനും) അദ്ദേഹമാണു്. ബ്റഹ്മാവു് എല്ലാ വിദ്യകളും ആശ്രയഭൂതമായ ബ്റഹ്മ വിദ്യയെ തന്റെ ആദ്യസൃഷ്ടിയായ (ജ്യേഷ്ഠപുത്രനായ) അഥർവന്നു് ഉപദേശിച്ചുകൊടുത്തു.

അഥർവണേയാം പ്രവദേത ബ്റഹ്മാ/
ഥർവതാംപുരോവാചാംങ്ഗിരേ ബ്റഹ്മവിദ്യാം;
സ ഭാരദ്വാജായ സത്യവഹായ പ്രാഹ;
ഭാരദ്വാജോ / ങ്ഗിരസേ പരാവരാം"

ഏതൊരു വിദ്യയെയാണോ (ബ്റഹ്മവിദ്യയെയാണോ) ബ്റഹ്മാവു് അഥർവാവിനു് ഉപദേശിച്ചുകൊടുത്തതു് ആ ബ്റഹ്മവിദ്യയെത്തന്നെ അഥർവാവു് പണ്ടു് അംഗിരുവിനു് പറഞ്ഞുകൊടുത്തു. ആ അംഗിരുവാകട്ടെ ഭരദ്വാജഗോത്രത്തിൽപ്പെട്ട സത്യവഹനും. ഭാരദ്വാജൻ(സത്യവഹൻ) ആ പരമ്പരാഗതമായ ബ്റാഹ്മവിദ്യയെ അംഗിരസിനും ഉപദേശിച്ചു.

പിന്നീടു് ശുനകപുത്രനായ ശൌനകൻ അംഗിരസ്സിനെ വിധിപ്രകാരം ഉപഗമിച്ചിട്ടു് ഈ ശ്രേ

ഷ്ടമായ ജ്ഞാനത്തെ വഴിയാംവണ്ണമുള്ള ചോദ്യംകൊണ്ടു ഗ്രഹിച്ചതായി ഉപനിഷത്തിൽ പറഞ്ഞു കാണുന്നു.

ഇതാണ് സനാതനമതത്തിലെ പാരമ്പര്യം. പരമ്പരാഗതമായി സിദ്ധിച്ചുവന്നിരുന്ന അനുഭവൈകവേദ്യമായ ജ്ഞാനത്തെ വ്യക്തമായി ശാസ്ത്രം മുഖേനയും ഉപദേശം മുഖേനയും സനാതനമതവും ആചാര്യന്മാരും പ്രകാശിപ്പിച്ചിരുന്നു.

ശാസ്ത്രങ്ങൾ പഠിച്ച് ശാസ്ത്രസമ്മതമായ ധർമ്മാനുഷ്ഠാനം കൊണ്ട് സത്വശുദ്ധിയോടുകൂടിയ സാധകന് തത്വദർശിയായ ഗുരുവിന്റെ ഉപദേശം മൂലം അഖണ്ഡമായ ബ്രഹ്മം താനാണെന്നും തന്നിൽ നിന്നന്യമായി യാതൊന്നും തന്നെയില്ലെന്നും ഉള്ള യാഥാർത്ഥ്യം സാക്ഷാത്കരിച്ച് ശാശ്വതമായ ആനന്ദം (മോക്ഷം) പ്രാപിപ്പാൻ കഴിയുന്നു. ഈ വിധം മോക്ഷോപായമായ ബ്രഹ്മവിദ്യയെ അതിപുരാതന കാലം മുതലേ പഠിച്ചും പഠിപ്പിച്ചും വന്നിരുന്ന പാരമ്പര്യത്തോടുകൂടിയ വിശിഷ്ടമായ ഒരു സമ്പ്രദായം അഥവാ രീതി സനാതനധർമ്മത്തിലുണ്ട്. ഇതാണ് ഹിന്ദുമതത്തിലെ പാരമ്പര്യം. ഈ പാരമ്പര്യത്തിന് ദേശത്താലോ കാലത്താലോ ഗ്ലാനിയോ നാശമോ ഉണ്ടായാൽ ആ പാരമ്പര്യത്തെ നിലനിർത്തുവാൻ വേണ്ടി ഭഗവാൻ അവതരിക്കുകയും ചെയ്യുന്നു.

## 4. ആചാര്യൻ.

ആചാര്യൻ "ശ്രോത്രിയനും ബ്രഹ്മനിഷ്ഠനും"

ആയിരിക്കണം അഥവാ തത്വദർശി (ആത്മജ്ഞാനനിഷ്ഠാലക്ഷണയുക്തൻ) തന്നെ ആയിരിക്കണം. ഗുരുവിൻെറ ലക്ഷണത്തെപ്പററി സർവവേദാന്തസിദ്ധാന്തസാരസംഗ്രഹത്തിൽ ഈ വിധം പറഞ്ഞു കാണുന്നു.

"ശ്രോത്രിയം ബ്രഹ്മനിഷ്ഠോയഃ പ്രശാന്തഃ സമദർശനഃ
നിർമ്മമോ നിരഹങ്കാരഃ നിർദ്വന്ദ്വോ നിഷ്പരിഗ്രഹഃ
അനപേക്ഷഃ ശുചിർദക്ഷഃ കരുണാമൃതസാഗരഃ
ഏവം ലക്ഷണസമ്പന്നഃ സഗുരുർബ്രഹ്മവിത്തമഃ
ഉപാസ്യഃ പ്രയത്നേനജിജ്ഞാസോഃ സ്വാത്മസിദ്ധയേ
അവിദ്യാഹൃദയഗ്രന്ഥി വിമോക്ഷോ ഹിഭവേദ്യതഃ
തമേവഗുരുരിത്യാഹുർ ഗുരു ശബ്ദാർത്ഥവേദിനഃ
ബന്ധമുക്തം ബ്രഹ്മനിഷ്ഠം കൃതകൃത്യം ഭജേത്ഗുരും
യസ്യപ്രസാദാൽ സംസാരസാസാഗരോ ഗോഷ്പ
ദായതെ"

ധർമ്മശാസ്ത്രവിശാരദനായി ബ്രഹ്മനിഷ്ഠയിലുറച്ച് മമത, അഹങ്കാരം ദ്വന്ദ്വഭേദം, മുതലായവ ഇല്ലാത്ത ശാന്തനും സമദർശിയും കരുണാസമ്പന്നനും ആയിട്ടുള്ളവനാണ് യഥാർത്ഥ ഗുരു. തനിക്കുവേണ്ടി യാതൊന്നിനേയും കരുതിവയ്ക്കാതെയും ഒന്നിനേയും സ്വീകരിക്കാതെയും ബാഹ്യാഭ്യാന്തരശുദ്ധിയോടുകൂടി ഒന്നിൻെറയും അപേക്ഷയില്ലാത്തവനായി സ്ഥിതിചെയ്യുന്ന പണ്ഡിതനു മാത്രമെ തന്നെ ശരണം പ്രാപിക്കുന്ന ശിഷ്യനെ സംസാരസാഗരത്തിൽനിന്നു കരകയററു

നാതിനു സാധിക്കയുള്ളൂ. സകലവിധബന്ധങ്ങളിൽ നിന്നും മോചിച്ച് സ്ഥിതപ്രജ്ഞനായി സ്ഥിതിചെയ്യും. നു. സദ്ഗുരു ഭജനംകൊണ്ടു് സംസാരം അനായാസേന കടക്കുവാൻ കഴിയുന്നു.

നിശ്ചല ജ്ഞാനത്തോടുകൂടിയ ബ്രഹ്മവിത്തിന്റെ ലക്ഷണം ഗീതയിൽ രണ്ടാമദ്ധ്യായം 55 മുതൽ 58 വരെ ശ്ലോകങ്ങളിൽകൂടി ഭഗവാൻ വെളിപ്പെടുത്തിയിട്ടുണ്ടു്.

"പ്രജഹാതിയദാകാമാൻ
സർവ്വാൻ പാർത്ഥമനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ
സ്ഥിതപ്രജ്ഞസ്തദോച്യതേ" ഗീത. 2. 55

മനസ്സിലെ സകല ആഗ്രഹങ്ങളേയും പരിപൂർണ്ണമായി പരിത്യജിച്ച് സച്ചിദാനന്ദഘനമായ ആത്മാവിൽ സ്വയം സന്തുഷ്ടനായി എപ്പോൾ ഭവിക്കുന്നുവോ അപ്പോൾ ആ വ്യക്തിയെ അചഞ്ചലമായ അറിവോടുകൂടിയവൻ എന്നു പറയപ്പെടുന്നു. അഥവാ.

"ദുഃഖേഷ്വനുദ്വിഗ്നമനാഃ
സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയ ക്രോധഃ
സ്ഥിതധീർമ്മുനിരുച്യതെ" ഗീത. 2. 56

ദുഃഖത്തിങ്കൽ ക്ഷോഭമില്ലാത്തവനായും സുഖത്തിങ്കൽ ഇച്ഛയില്ലാത്തവനായും രാഗം ഭയം ക്രോധം ഇവയെ ഉപേക്ഷിച്ചവനായും ഉള്ള മുനി നിശ്ചലജ്ഞാനി

യാണെന്നു് പറയപ്പെടുന്നു.

"യഃ സർവ്വത്രാനഭിസ്നേഹ
സ്തത്താൽ പ്രാപ്യശുഭാശുഭം
നാഭിനന്ദതി നദ്വേഷ്ടി
തസ്യപ്രജ്ഞാ പ്രതിഷ്ടിതാ" ഗീത 2. 57

യാവനൊരുത്തനാണോ ഒന്നിലും സ്നേഹമോ അഭിമാനമോ ഇല്ലാത്തവനായി "ഇഷ്ടാനിഷ്ടപ്രാപ്തികളു് തുല്യഭാവത്തോടു്"കൂടെ ഒന്നിനേയും പ്രശംസിക്കാതെയും ഒന്നിനേയും ദ്വേഷിക്കാതെയും ഉള്ളതു അവന്റെജ്ഞാനം നിശ്ചലമാകുന്നു. ഈവിധം നിശ്ചലമായ അറിവോടുകൂടിയവനാണു് ആചാര്യൻ.

സകല ബന്ധങ്ങളിൽ നിന്നും മോചിച്ചവനായി തന്റെ ശരീരത്തെയും ശരീരധാരണാദികാര്യങ്ങളെയും പരിപൂർണ്ണമായി ത്യജിച്ചു് ആത്മാവിൽ എപ്പോഴും സർവ്വദാ രമിച്ചു് നിരതിശയമായ ആനന്ദസ്വരൂപനായി വിഗതൈഷണനായി കാമരാഗാദി സർവ്വദോഷരഹിതനായി ശമദമാദി സാധനസമ്പന്നനായി, ഭേദാഹങ്കാരാദിരഹിതനായി ആത്മാവിനെ കരതലാമലകംപോലെ സാക്ഷാത്കരിച്ചു് കൃതകൃത്യനായി കൃതാർത്ഥനായി ഉള്ള ബ്രഹ്മസ്വരൂപി തന്നെ ആചാര്യൻ.

ആചാര്യനും ബ്രഹ്മവും രണ്ടല്ല്. കാരണം ബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ച ആചാര്യനു് സ്വസത്തയെ ആത്മസത്തയോടു് ചേർത്തു് ജീവപരയോരൈക്യം സമ്പാദിക്കുവാൻ കഴിയുന്നു. സ്മൃതി

യിലോ ഭാവത്തിലോ ആത്മദർശനം സിദ്ധിച്ച ഗുരുവിനു് ഭേദമില്ല. അതിനാലാണു്

ഗുരുർ ബ്രഹ്മാ ഗുരുർവിഷ്ണുഃ
ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത് പരം ബ്രഹ്മ
തസ്മൈ ശ്രീ ഗുരവേ നമഃ

ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ ഇവർ ഗുരുക്കന്മാരാണു്. ഗുരു സാക്ഷാത്പരബ്രഹ്മം തന്നെ. അങ്ങനെയുള്ള ഗുരുവിനായിക്കൊണ്ടു് നമസ്ക്കാരം, എന്നും,

"അഖണ്ഡമണ്ഡലാകാരം
വ്യാപ്തം യേന ചരാചരം
തത്പദം ദർശിതം യേന
തസ്മൈ ശ്രീ ഗുരവേ നമഃ"

യാതൊരു ദേവനാണോ അഖണ്ഡമണ്ഡലത്തിനു തുല്യമായി വ്യാപിച്ചിരിക്കുന്നതു്, തത്പദലക്ഷ്യമായ പരബ്രഹ്മതത്വത്തെ ആരാണോ എനിക്കുപദേശിച്ചു തരുന്നതു്, അങ്ങനെയുള്ള ദേവനെ (ഗുരുവിനെ) ഞാൻ നമിക്കുന്നു എന്നും, യാതൊരു പുണ്യാത്മാവിന്റെ വാക്കുകളാകുന്ന അമൃതിനാലാണോ സംസാരമാകുന്ന വിഷയം നശിപ്പിക്കപ്പെടുന്നതു് ആ ഇഷ്ടദേവ സ്വരൂപനായ സദ്ഗുരുവിനായി എന്റെ നമസ്കാരം ഭവിക്കട്ടെ എന്നും പ്രാതഃ കാലങ്ങളിൽ ഗുരുവിനെ പ്രകീർത്തിക്കുവാൻ തുടങ്ങിയതു്.

ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും മൂർത്തിയാണ് ഗുരു.

കേവലം ശാസ്ത്രപഠനംകൊണ്ടുമാത്രം മതം എന്താണെന്ന് ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. മതം അറിവ് അതിന്റെ അനുഭവാവസ്ഥയിൽ എത്തിച്ചേരുവാൻ ഗുരൂപദേശം അത്യാവശ്യം തന്നെ. അഖണ്ഡമായ ജ്ഞാനം നിമിത്തം ദുഃഖം നിവാരണം ചെയ്യുവാനും ഗുരൂപദേശാം അനുപേക്ഷണീയമാണ്.

ശ്രീ മഹാഭാഗവതത്തിൽപണ്ഡിതവരേണ്യനായി ഘോഷിക്കുന്ന ശ്രീ നാരദൻതന്നെ പറയുന്നതു നോക്കുക:

ഋഗ്വേദം ഭഗവോ / ദ്ധ്യേമിയജൂർവേദം, സാമവേദമഥർവണം, ചതുർത്ഥമിതിഹാസപുരാണം, പഞ്ചമം വേദാനാംവേദം. പിത്ര്യം, രാശിം, ദൈവം, നിധിം, വാകോ വാക്യമേകായനം, ദേവവിദ്യാം, ഭൂതവിദ്യാം, ക്ഷത്രവിദ്യാം, നക്ഷത്രവിദ്യാം സർപ്പദേവജനവിദ്യാമേതദ് ഭഗവോ / ദ്ധ്യേമി. സോഹം ഭഗവോ മന്ത്രവിദേവാസ്മിനാത്മവിദ്, ശ്രുതം ഹ്യേവമേ ഭഗവദ് ദൃശേഭ്യസ്തരി ശോകമാത്മവിദിതി; സോഹം ഭഗവഃ ശോചാമി, തംമാ ഭഗവാൻ ശോകസ്യപാരം താരയതപിതി"

അതീതകാലസംബന്ധിയായ സനത്കുമാരമഹർഷിയെ യഥാവിധി ഉപഗമിച്ചിട്ട് ശ്രീ നാരദൻ തന്നെ അദ്ധ്യയനം ചെയ്യിക്കണമെന്നപേക്ഷിച്ചപ്പോൾ "അങ്ങേയ്ക്കറിയാവുന്നതെന്താണെന്നു പറഞ്ഞാൽ അ

തിനപ്പുറമുള്ളതുപദേശിച്ചുതരാ"മെന്ന് സനത് കുമാരൻ മറുപടി പറയുന്ന സന്ദർഭത്തിൽ ശ്രീനാരദൻ പറയുകയാണ്:—

"ഭഗവാനെ! ഋക്ക്, യജുസ്, സാമം, നാലാമത്തെ വേദമായ അഥർവണം, ഇതിഹാസപുരാണങ്ങൾ അഞ്ചാമത്തെ വേദമെന്നു പറയുന്ന ഭാരതം, വ്യാകരണം, ശ്രാദ്ധകല്പം, ഗണിതശാസ്ത്രം, പ്രശ്നശാസ്ത്രം, നിധിശാസ്ത്രം, തർക്കശാസ്ത്രം, നീതിശാസ്ത്രം, ഭൂതവിദ്യ, ദേവവിദ്യ, ധനുർവിദ്യ, സർപ്പവിദ്യ തുടങ്ങിയവയെല്ലാം എനിക്കറിയാം. അയ്യോ ഭഗവാൻ! ഞാൻ മന്ത്രവിത്തു മാത്രമേ ആകുന്നുള്ളു. ഞാനാത്മാവിനെ അറിയുന്നില്ല. ആത്മാവിനെ അറിഞ്ഞവൻ സകലവിധ ദുഃഖങ്ങളെയും തരണംചെയ്യുന്നു എന്നു ഭഗവാനെപ്പോലെയുള്ളവരിൽനിന്നു ഞാൻ കേട്ടിട്ടുണ്ട്. അതിനാൽ ഞാൻ വ്യസനിക്കുന്നു. ഭഗവാനെ അപ്രകാരം ദുഃഖിക്കുന്ന എന്നെ ശോകത്തിന്റെ മറുകര കടത്തിയാലും"

ഈ സംവാദം അഥവാ ശ്രീ നാരദന്റെ അപേക്ഷ ശാസ്ത്രമെത്രമാത്രം പഠിച്ചിരുന്നാലും ഗുരൂപദേശം കൂടാതെ ശ്രേഷ്ഠമായ അറിവിനെ (അനുഭവജ്ഞാനത്തെ) പ്രാപിക്കുവാൻ സാദ്ധ്യമല്ല എന്നു തെളിയിക്കുന്നു. ഇതാണ് ഗുരുവിന്റെ സ്ഥാനം അഥവാ മാഹാത്മ്യം. യോഗേശ്വരനായ ഭഗവാൻ കൃഷ്ണൻ പോലും സർവഭൂതങ്ങളെയും തന്നിലും തന്നെ സർവ ഭൂതങ്ങളി

ല്യം കണ്ടുകൊണ്ടിരുന്ന ബ്രഹ്മനിഷ്ഠനായിരുന്ന "സാന്ദീപനി"മഹർഷിയുടെ ശിഷ്യനായിരുന്നു എന്ന കാര്യം പ്രത്യേകം സ്മരണീയമാണ്. സമസ്തവിദ്യാസമ്പന്നന്മാരായ ആചാര്യന്മാരിൽനിന്ന് ശിഷ്യന് യഥേഷ്ടം ഏതു വിദ്യയും അഭ്യസിക്കാവുന്നതും ആണല്ലൊ.

## 5. മതത്തിന്റെ പടികൾ.

അഖണ്ഡമായ ബ്രഹ്മവും ചരാചരാത്മകമായ ജഗത്തും താനും ഒന്നാണെന്നുള്ള ബോധം അഥവാ അറിവാണ് മതത്തിന്റെ ശ്രേഷ്ഠമായ പടി. ഈ ശ്രേഷ്ഠമായ ജ്ഞാനത്തിൽ അഥവാ തത്വത്തിൽ എത്തിച്ചേരുന്നതിനു ചില അനുഷ്ഠാനങ്ങൾ നാം സ്വീകരിക്കേണ്ടതായിട്ടുണ്ട്. അതിനെയാണ് അഥവാ ആ കർമ്മങ്ങളെയാണ് "ആചാരം" എന്നു വ്യവഹരിച്ചു പോരുന്നത്. ഇതു രണ്ടാമത്തെ പടിയാണ്.

ഈ ആചാരങ്ങളെത്തന്നെ രണ്ടായിട്ടു തിരിക്കാം. 1. ദുരാചാരം. 2. സദാചാരം. മതത്തിന്റെ ഒന്നാമത്തെ സ്ഥാനം സധൈര്യം ദുരാചാരങ്ങളെ വെടിഞ്ഞു് സദാചാരങ്ങളെ അനുഷ്ഠിക്കുന്നതുതന്നെ.

"നാവിരതൊ ദുശ്ചരിതാ—
ന്നാശാന്തോ നാസമാഹിതഃ
നാശാന്തമനസോവാപി
പ്രജ്ഞാനേനൈനമാപ്നുയാത്"

— കഠോപനിഷത് 1—2—24

ദുശ്ചരിതത്തിൽ നിന്നു് (ദുർന്നടത്തയിൽ നിന്നു്)

ഒഴിയാത്തവനും, സമാധാനം സിദ്ധിക്കാത്തവനും, ഇന്ദ്രിയങ്ങളുടെ ചാപല്യത്തെ സംയമം ചെയ്യാത്തവനും മനസ്സിന്ന് ഏകാഗ്രത സിദ്ധിക്കാത്തവനും ഈ ജ്ഞാനത്തെ (ആത്മാവിനെ) പ്രാപിക്കുന്നില്ല.

ശ്രേഷ്ഠമായ അദ്വൈതജ്ഞാനം സമ്പാദിക്കുവാൻ ഒന്നാമതായി സകല വിധ ദുർന്നടത്തകളെയും വെടിയണം. വ്യക്തിപരമോ, സാമുദായികമോ മതസംബന്ധമോ ആയ എല്ലാ ദുർവ്യാപാരങ്ങളെയും വിടാതെ ജ്ഞാനം സിദ്ധിക്കുകയില്ല. ഏതു പ്രവൃത്തിയിൽ നിന്ന് നമുക്ക് സംസ്ക്കാരം ലഭിക്കുന്നില്ലയോ അഥവാ യാതൊന്നിന്റെ അനുഷ്ഠാനംകൊണ്ട് ഇടയാകുന്നുവോ അതു് ദുർന്നടത്തയാണു്. കായികവും മാനസികവുമായ സംസ്ക്കാരത്തിൽ നിന്നു് നമ്മെ അധഃപ്പതിപ്പിക്കുന്ന സകല പ്രവൃത്തികളും അനാചാരങ്ങൾ തന്നെ.

ചായ, കാപ്പി, പൊടി, ബീഡി, മദ്യം തുടങ്ങിയ ലഹരിവസ്തുക്കൾ കായികമായ സംസ്ക്കാരത്തിന്റെയും കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം തുടങ്ങിയവ മാനസികമായ സംസ്ക്കാരത്തെയും നശിപ്പിക്കുന്ന വ്യക്തിപരമായ ദുർന്നടത്തകളാണു്.

പുലികടി, പാളക്കോലം തുള്ളല്, സർപ്പംപാട്ട് തുടങ്ങിയ സാമുദായികാനാചാരങ്ങളും മദ്യമാംസാദികൾകൊണ്ടുള്ളതാമസികമായ പൂജ തുടങ്ങിയിട്ടുള്ള മതസംബന്ധമായ ദുർന്നടത്തകളും ഉപേക്ഷിക്കേണ്ടവതന്നെ.

ഷ്ഠന്നടത്ത ഏതെല്ലാം ആണെന്നു് സംശയം ആക്കും ഉണ്ടാകാം. അതിനാൽ ഗീത പറയുന്നു:—

"തസ്മാ ച്ഛാസ്ത്രം പ്രമാണംതേ
കാര്യാകാര്യവ്യവസ്ഥിതൗ
ജ്ഞാത്വാശാസ്ത്രവിധാനോക്തം
കർമ്മകർത്തുമിഹാർഹസി" ഗീത. 16. 24

അതുകൊണ്ടു് നിനക്കു് കാര്യം ഏതാണെ അകാര്യം ഏതാണ് (ന്യായം ഏതാണ് വിപരീതം ഏതാണ് അഥവാ ശരി ഏതാണ് തെറ്റേതാണ്) എന്നറിയുന്നതിനു് പ്രമാണമായിട്ടുള്ളതു് ശാസ്ത്രമാണ്. ധർമ്മശാസ്ത്രങ്ങളെ പഠിച്ചുശേഷം നീ നിനക്കു് വിഹിതമായ കർമ്മങ്ങളെ അനുഷ്ഠിക്കുക. ഈവിധമനുഷ്ഠിച്ചാൽ നിനക്കു് സുഖവും പരമമായ ഗതിയും ലഭിക്കും എന്നു്.

അതിനാൽ ശാസ്ത്രങ്ങളെ പഠിച്ചു് നമ്മുടെ സംസ്കാരത്തിനു് അനുയോജ്യമല്ലാത്ത കർമ്മങ്ങളെ (ആചാരങ്ങളെ) വെടിയുക. സംസ്കാരദായകമല്ലാത്തകർമ്മം (ആചാരം) ഉപേക്ഷിക്കാതെ അനുഷ്ഠിക്കുന്നതു് ജീവനില്ലാത്ത ശരീരം വച്ചു് സൂക്ഷിക്കുന്നതിനു് തുല്യമാണെന്നു് ശ്രീ ശങ്കരനും അഭിപ്രായപ്പെട്ടിട്ടുണ്ടു്. സകല ആചാരങ്ങളുടെയും ജീവനാണു് സംസ്കാരം.

അതിനാൽ എല്ലാമതവും അനുശാസിക്കുന്നതു് അനാചാരങ്ങളെ, ദുഷ്പ്രവൃത്തികളെ വെടിയുക എന്നാണ്.

ക്രിസ്തുമതത്തിലെ പത്തു കല്പനകളും ഈ ആശയം വെളിപ്പെടുത്തുന്നുണ്ടു്.

6. Thou shalt not kill.

(നീ ഒന്നിനേയും കൊല്ലരുതു്)

7. Neither shalt thou commit adultery.

(നീ പരസ്ത്രീഗമനം ചെയ്യരുതു്)

8. Thou shalt not steel.

(നീ മോഷ്ടിക്കരുതു്)

9. Thou shalt not bear false witness.

(നീ കള്ളസ്സാക്ഷി പറയരുതു്)

10. Thou shalt not covet.

(നീ ഒന്നിനേയും മോഹിക്കരുതു്)

അതുപോലെതന്നെ ബുദ്ധൻെറ നിർദ്ദേശവും. 1. മോഷ്ടിക്കരുതു്. 2. കൊല്ലരുതു്. 3. പരസ്ത്രീസംഗം ചെയ്യരുതു്. 4. കളവുപറയരുതു. 5. മദ്യപാനം ചെയ്യരുതു് എന്നിവയാണ്.

മഹമ്മദുമതത്തിലും പലേയിടങ്ങളിലും ദുരാചാരങ്ങളെ ഉപേക്ഷിക്കുവാൻ അനുശാസിച്ചിട്ടുണ്ടു്.

അതിനാൽ എല്ലാ മതങ്ങളും മതാചാര്യന്മാരും മനുഷ്യരാശിയെ മുഴുവൻ ഉൽബോധിപ്പിക്കുന്നതു് ദുർന്നടത്തയെ ഉപേക്ഷിക്കുന്നതിനുവേണ്ടിയാണ്.

കലികാലത്തു് ജനങ്ങൾ വളരെയധികം ദുരാചാരന്മാരായിത്തീരുമെന്നു് ധർമ്മശാസ്ത്രങ്ങളിൽ പ്രതിപാദിച്ചുകാണുന്നുണ്ടു്.

"പ്രാപ്തേ കലിയുഗെ ഘോരെ
നരാഃ പുണ്യവിവർജ്ജിതാഃ
ദുരാചാരരതാഃ സർവെ
സത്യവാർത്താ പരാങ്മുഖാഃ

പരാപവാദനിരതാഃ
പരദ്രവ്യാഭിലാഷിണഃ
പരസ്ത്രീസക്തമനസഃ
പരഹിംസാ പരായണഃ

ദേഹാത്മദൃഷ്ടയോ മൂഢാ
നാസ്തികാഃ പശുബുദ്ധയഃ
മാതാപിതൃകൃതദ്വേഷാഃ
സ്ത്രീ ദേവാഃ കാമകിങ്കരാഃ

വിപ്രലോഭഗ്രഹഗ്രസ്താ
വേദവിക്രയ ജീവിനഃ
ധനാർജ്ജനാർത്ഥമഭ്യസ്ത
വിദ്യാ മദവിമോഹിതാഃ

ത്യക്തസ്വജാതികർമ്മാണഃ
പ്രായശഃ പരവഞ്ചകാഃ
ക്ഷത്രിയാശ്ച തഥാവൈശ്യാ
സ്വധർമ്മത്യാഗ ശീലിനഃ

തദ്വച്ഛൂദ്രശ്ചയേകേചിദ്
ബ്രഹ്മണാചാരതൽപരാഃ

സ്ത്രീയശ്ച പ്രായശോ ഭ്രഷ്ടാ
ഭർത്തൃവർജ്ജനനിർഭയാഃ
ശ്വശുരദ്രോഹകാരിണ്യോ
ഭവിഷ്യന്തി നസംശയഃ
ഏതേഷാം നഷ്ടബുദ്ധീനാം
പരലോകഃ കഥം ഭവേത്".

കലിയുഗത്തിൽ ജനങ്ങൾ പുണ്യമില്ലാത്തവരും ദുരാചാരതല്പരന്മാരും, അസത്യവാദികളും, പരാപവാദത്തിൽ ശ്രദ്ധയുള്ളവരും പരധനകാംക്ഷികളും, പരസ്ത്രീസക്തമനസന്മാരും. പരദ്രോഹികളും ദേഹാഭിമാനികളായ മൂഢന്മാരും, ഈശ്വരവിശ്വാസമില്ലാത്തവരും, മാതാപിതാക്കന്മാരെ ദ്വേഷിക്കുന്നവരും കാമകിങ്കരന്മാരായി സ്ത്രീകളെ ആരാധിക്കുന്നവരും, വേദം വിററു ജീവിക്കുന്നവരും ധനാഗമനത്തിനുവേണ്ടി മാത്രം വിദ്യാഭ്യാസം ചെയ്യുന്നവരും മദാന്ധന്മാരും വർണ്ണാശ്രമധർമ്മം വെടിഞ്ഞവരും, പരവഞ്ചകന്മാരും, ധർമ്മാചാരത്തിലും സ്വധർമ്മത്തിലും ശ്രദ്ധയില്ലാത്തവരും, സ്വധർമ്മം വിട്ട് അന്യധർമ്മം സ്വീകരിക്കാനാഗ്രഹിക്കുന്നവരും, സ്ത്രീകൾ ഭയമില്ലാതെ ഭർത്താക്കന്മാരെ വെടിഞ്ഞു് യഥേഷ്ടം സഞ്ചരിക്കുന്നവരും, ശ്വശുരന്മാർ ദ്രോഹബുദ്ധിയുള്ളവരും ആയി ഭവിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഈ വിധം നഷ്ടബുദ്ധിയോടുകൂടിയ ജനങ്ങൾക്കു് മരണാനന്തരമുള്ള അനുഭവം എത്ര ഭീകരമായിരിക്കും. ഈ പ്രകാരം അധർമ്മി

ഷ്ഠന്മാരായ ജനങ്ങൾക്ക് ഇഹത്തിലും പരത്തിലും സു ഖമുണ്ടാകുകയില്ല.

ഇഹത്തിലും പരത്തിലും മററു സർവത്ര എല്ലായിടത്തും സുഖമനുഭവിക്കണമെങ്കിൽ ദുഷ്കർമ്മങ്ങളെ സർവാത്മനാ വെടിഞ്ഞു് സൽക്കർമ്മനിരതന്മാരായിത്തീരണം. ഒരുവൻെറ സകല സുഖദുഃഖങ്ങളായ അനുഭവങ്ങൾക്കും കാരണം അവൻെറ പ്രവൃത്തിയാണെങ്കിൽ, പ്രവൃത്തിയെ (കർമ്മത്തെ) ശ്രദ്ധിച്ച് നല്ലതു മാത്രം ചെയ്താൽ ഒരിക്കലും ദുഃഖിക്കേണ്ട ആവശ്യമേ ഉണ്ടാകയില്ല. ശാന്തിപർവത്തിൽ ശ്രീ വ്യാസമഹർഷി പറയുന്നതു നോക്കുക

"നാനാബീജാജ്ജായതേ കിഞ്ചിത്
നാകൃത്വാസുഖമേധതേ
സുകൃതൈർവിന്ദതേസൗഖ്യം
പ്രാപ്യദേഹക്ഷയം നരഃ"

കാരണം കൂടാതെ യാതൊന്നും ഒരിടത്തുമില്ല. കാരണമില്ലാതെ ഒന്നും ഉണ്ടാകുന്നില്ല. അഥവാ ജനിക്കുന്നില്ല. ലോകത്തിൽ കാണുന്ന സകല പദാർത്ഥങ്ങൾക്കും, സുഖദുഃഖങ്ങളാകുന്ന അനുഭവങ്ങൾക്കും കാരണം ഉണ്ട്. സുഖകാരണമായ പ്രവൃത്തി ചെയ്യാതെ ഒരിക്കലും സുഖമുണ്ടാകുകയില്ല. സുകൃതംകൊണ്ടു് സൗഖ്യത്തെ പ്രാപിക്കുന്നു. ഈ ജന്മത്തിലും അന്യ ജന്മത്തിലും സുകൃതംകൊണ്ടു് സൌഖ്യം പ്രാപിക്കുവാൻ കഴിയുന്നതാണ്. ഇതു മനസ്സിലാക്കി സ്വകർമ്മങ്ങ

ളെ സംഖ്യാനഭവത്തെമാത്രം ചെയ്യുന്നതിനുപയുക്തമായ വിധത്തിൽ ക്രമീകരിക്കുക. അഥവാ ദുഃഷ്ട കർമ്മങ്ങളെ ഉപേക്ഷിച്ച് ശേഷം സൽക്കർമ്മങ്ങളെ ശീലിക്കുക ഇതാണ് എല്ലാ മതവും വിധിച്ചിട്ടുള്ളതു്.

സൽക്കർമ്മങ്ങൾ എതെല്ലാമാണെന്നു് ധർമ്മശാസ്ത്രങ്ങളിൽ പ്രായേണ എല്ലായിടത്തും പറഞ്ഞിട്ടുണ്ടു്.

"അമാനിത്വമദംഭിത്വ
മഹിംസാക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൗചം
സ്ഥൈര്യമാത്മവിനിഗ്രഹഃ ഗീത. 13–7

ഇന്ദ്രിയാർത്ഥേഷു വൈരാഗ്യ
മനഹങ്കാര ഏവ ച
ജന്മമൃത്യു ജരാവ്യാധി
ദുഃഖദോഷാനുദർശനം 13–8

അസക്തിരനഭിഷ്വംഗഃ
പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വ
മിഷ്ടാനിഷ്ടോപപത്തിഷു. 13–9

മയിചാനന്യയോഗേന
ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വ
മരതിർജ്ജനസംസദി 13–10

അധ്യാത്മജ്ഞാനനിത്യത്വം
തത്വജ്ഞാനാർത്ഥദർശനം

സ്വയംപ്രശംസിക്കാതിരിക്കുക, ദംഭില്ലായ്മ, ഒന്നിനേയും ഹിംസിക്കാതിരിക്കുക, സഹനശീലം, നിഷ്ക്കപടത അഥവാ മനോവാക്കായ കർമ്മങ്ങളിൽ ഐകരൂപ്യമുണ്ടായിരിക്കുക, ഗുരുശുശ്രൂഷ, ബാഹ്യാഭ്യന്തരശുദ്ധി, സന്മാർഗ്ഗസ്ഥിരത, ഇന്ദ്രിയനിഗ്രഹം, വിഷയങ്ങളിൽ വിരക്തി അഹങ്കാരമില്ലായ്മ, ജനനം, മരണം, ജരാ, വ്യാധി എന്നിവയിൽ ദുഃഖത്തേയും ദോഷത്തേയും അടിയ്ക്കടി കാണുക, പുത്രൻ ഭാര്യ, ഗൃഹം മുതലായവയിൽ തന്റെതെന്നുള്ളഭാവം ഇല്ലാതിരിക്കുക, പുത്രദാരാദികളുടെ സുഖദുഃഖങ്ങളിൽ തനിക്കു് സുഖദുഖാഭിമാനമില്ലാതിരിക്കുക, ഇഷ്ടാനിഷ്ടപ്രാപ്തിയിൽ തുല്യഭാവം ഉണ്ടായിരിക്കുക, ഭഗവൽ ഭക്തി; ശുദ്ധമായ വിജനവാസം, പ്രാകൃതജനങ്ങളിൽ രതിയില്ലായ്മ, സദാ ആത്മജ്ഞാനതല്പരനായി വർത്തിക്കുക, തത്വജ്ഞാനത്തിന്റെ പ്രയോജനത്തെഗ്രഹിക്കുക മുതലായ ജ്ഞാനസാധനങ്ങളായ സൽഗുണങ്ങൾ ഐഹികപാരത്രികങ്ങളായ സുഖങ്ങളെ ഒന്നുപോലെ പ്രദാനം ചെയ്യുന്നവയാണു്. അദ്ധ്യാത്മരാമായണം കിളിപ്പാട്ടിലും (ലക്ഷ്മണോപദേശം) ഇതേ സൽഗുണങ്ങൾ അഥവാ സദാചാരനുഷ്ഠാനം വിധിച്ചു കാണുന്നു.

"മാനവും ഡംഭംഹിംസാവക്രതചം കാമംക്രോധം
മാനസേവെടിഞ്ഞു സന്തുഷ്ടനായി സദാകാലം
അന്യേക്ഷമാമാദികളും സഹിച്ചു സമബുദ്ധ്യാ
മന്യഭാവവുമകലെക്കളഞ്ഞനുദിനം

ഭക്തിക്കൊണ്ട് ഗുരുസേവയും ചെയ്തുനിജ—
ചിത്തശുദ്ധിയും ദേഹശുദ്ധിയും ചെയ്തുകൊണ്ട്
നിത്യവും സൽകർമ്മങ്ങൾക്കിളക്കം വരുത്താതെ
സത്യത്തെ സമാശ്രയിച്ചാനന്ദസ്വരൂപനായ്
മാനസവചനദേഹങ്ങളെയടക്കിത്തൻ—
മാനസേവിഷയ സൌഖ്യങ്ങളെച്ചിന്തിയാതെ
ജനനജരാമരണങ്ങളെച്ചിന്തിച്ചുള്ളി—
ലനഹങ്കാരത്തോടെ സമഭാവനയോടും
സർവാത്മാവാകുമെങ്കലുറച്ച മനസ്സോടും
സർവാദരാരാമരാമേത്യമിതജല്പത്തോടും
പുത്രദാരാത്ഥാദിഷു നിസ്സ്നേഹത്വവും ചെയ്തു
സക്തിയുമൊന്നിങ്കലും കൂടാതെ നിരന്തരം
ഇഷ്ടാനിഷ്ടപ്രാപ്തിക്കു തുല്യഭാവത്തോടുസ—
ന്തുഷ്ടനായ്വിവിക്തശുദ്ധസ്ഥലേവസിക്കണം.
പ്രാകൃതജനങ്ങളുമായ് വസിക്കരുതൊട്ടും
ഏകാന്തേപരമാത്മജ്ഞാനതല്പരനായി
വേദാന്തവാക്യാത്ഥങ്ങൾ അവലോകനം ചെയ്തു—"
ജീവിക്കണമെന്നുള്ളതാണ് രാമന്റെ അയനം.

ഈ സൽഗുണങ്ങളെ സംഗ്രഹിച്ച് വേദാന്ത ഗ്ര
ന്ഥങ്ങളിലും പ്രതിപാദിച്ചിട്ടുണ്ട്."

സത്യേന ലഭ്യസ്തപസാഹ്യേ ഷആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം"

മുണ്ഡകോപനിഷത്—3. 1—5

ഈ ആത്മാവ് സത്യം, തപസ്, ആത്മജ്ഞാനം, ബ്രഹ്മചര്യം ഇവയാൽ നിത്യവും ഉപാസിച്ച് ലഭിക്കപ്പെടേണ്ടതാകുന്നു. ഇവ നാലുമാണ് സനാതന ധർമ്മത്തിന്റെ നാലു പാദങ്ങൾ.

സത്യത്തെ പ്രകീർത്തിക്കുകയും അനുശാസിക്കുകയും ചെയ്യാത്ത ഒരു മതഗ്രന്ഥവും ഇല്ല.

"സത്യം വദ" സത്യം വദിക്കുക എന്നും, സത്യമേ വിജയതേ" സത്യമെജയിക്കുകയുള്ളൂ എന്നും, "സത്യാന്നാസ്തി പരോധർമ്മഃ" സത്യത്തെക്കാൾ വലിയ ധർമ്മമില്ല എന്നും ആചാര്യന്മാർ സത്യത്തെ പ്രശംസിച്ചിരിക്കുന്നു.

"നയേഷു ജിഹ്മമനൃതം നമായാച" —ശ്രുതി— ആരിൽ കൌടില്യവും വ്യാജവും മായയും ഇല്ലയോ അവർക്ക് ഈശ്വരസാക്ഷാത്കാരം സിദ്ധിക്കും.

"അശ്വമേധസഹസ്രംചഃ
സത്യം ചതുലയാധൃതം
അശ്വമേധസഹസ്രാച്ച
സത്യമേകം വിശിഷ്യതേ." സ്മൃതി.

"സഹസ്രമശ്വമേധത്തോടൊരു സത്യം തന്നെ
സഹസ്രപത്രോത്ഭവൻ തൂക്കി പണ്ടെന്നുകേൾപ്പൂ
അന്നേരെത്തൂങ്ങിയതു് സത്യമെന്നറിഞ്ഞാലും
മന്നവാ സത്യത്തെക്കാൾ വലുതല്ലൊന്നുമോർത്താൽ

ഇതിൽനിന്നു് സഹസ്രം (ആയിരം) അശ്വമേധത്തെക്കാൾ വലുതുതന്നെയാണു് ഒരു സത്യം എന്നു്

സിദ്ധിക്കുന്നുണ്ടല്ലോ. ഈ വിധം ആർഗ്രന്ഥങ്ങളിൽ പലേയിടങ്ങളിലും സത്യത്തെ നിഷ്കർഷിച്ചുകാണുന്നുണ്ട്.

തപസ്. ശുദ്ധിച്ച് സാത്വികമായതിനെമാത്രം സ്വീകരിക്കുന്നതാണ് തപസ്. സത്വശുദ്ധിക്കു നിദാനം തപസ്സാണ്. നാരദനു് സനത്കുമാര മഹർഷി ഉപദേശിക്കുന്നതു നോക്കുക:

"ആഹാരശുദ്ധൌ സത്വശുദ്ധിഃ"

ഛാന്ദോഗ്യോപനിഷത്—

സകലവിധആഹാരവും ശുദ്ധമാകുമ്പോൾ അന്തഃകരണം ശുദ്ധമാകും. ഇവിടെ ആഹാരം എന്നു് പറഞ്ഞതു് കണ്ണു്, മൂക്കു്, നാക്കു്, ചെവി, ത്വക്കു് എന്നീ ജ്ഞാനേന്ദ്രിയങ്ങളുടെ വിഷയവഞ്ചകമായ രൂപം, ഗന്ധം, രസം, ശബ്ദം, സ്പർശം എന്നീ ആഹാരങ്ങളെയും ചേർത്താണ്.

കണ്ണുകൊണ്ടു കാണുന്നതും ചെവികൊണ്ടു കേൾക്കുന്നതും നാക്കുകൊണ്ടു വചിക്കുന്നതും എല്ലാം ശുദ്ധമായിരുന്നാൽ മാത്രമേ ഹൃദയം ശുദ്ധമാകയുള്ളു. ഈ വിധം ശുദ്ധിച്ച് ജ്ഞാനേന്ദ്രിയങ്ങൾവഴിയായി ഉണ്ടാകുന്ന വിചാരം; വികാരം, വിജ്ഞാനം മുതലായവയും ശുദ്ധമായിത്തീരണം· ശുദ്ധമായതിനെ മാത്രം ഹൃദയാന്തർഭാഗത്തേക്കു് കടത്തിവിടുക, അതാണ് തപസ്സ്.

ജഗത്തെല്ലാം ഏകവും അദ്വിതീയവും ആയ ബ്രഹ്മം ഒന്നുതന്നെയെന്നുള്ള ജ്ഞാനവും എല്ലാ മതഗ്രന്ഥ

ങ്ങളിലും പ്രശംസിച്ചിട്ടുള്ള വീര്യലാഭത്തോടുകൂടിയ ബ്രഹ്മചര്യവും ആണ് ആത്മസാക്ഷാത്കാരത്തിന് ആവശ്യമായ മററു രണ്ടു ഘടകങ്ങൾ.

"തസ്യൈതപോദമഃ കർമ്മേതി പ്രതിഷ്ഠാ—
വേദാഃസർവാങ്ഗാനി സത്യമായതനം ||

ബ്രഹ്മവിദ്യക്ക് അഥവാ ഈശ്വരസാക്ഷാത്കാരത്തിന് ഉപായഭൂതങ്ങളായുള്ളത് തപസ്സും ഇന്ദ്രിയനിഗ്രഹവും (ദമവും) വർണ്ണാശ്രമോചിതമായ ശ്രൗതസ്മാർത്തകർമ്മങ്ങളും ബ്രഹ്മചര്യവും ആകുന്നു. സദാ സത്യം പറയുക ബ്രഹ്മവിദ്യയുടെ പരമസ്ഥാനമാകുന്നു. അഥവാ സത്യവക്താവ് ബ്രഹ്മവിദ്യയുടെ നിവാസസ്ഥാനമായി ഭവിക്കുന്നു. മനോവാക്കായ കർമ്മങ്ങൾ സകലവും കേവലം സത്യമായിത്തന്നെ ഭവിക്കുന്നു പക്ഷം അനായാസേന ബ്രഹ്മപ്രാപ്തി ഉണ്ടാകുന്നതാണ്.

തപസ്സും തന്നെ ഒൻപതു വിധമുണ്ടെന്ന് നാരായണോപനിഷത്തിൽ കാണുന്നു.

"ഋതം തപഃശാന്തം | തപോദമസ്തപ |
ശമസ്തപോദാനം | തപോയജ്ഞംതപോ |
ഭൂർഭുവസ്സുവർ ബ്രഹ്മൈതദുപാസ്യൈതത്തപഃ ||
—നാരായണോപനിഷത്—

(1) നിഷ്ക്കാപട്യം; നിരഹങ്കാരം (2) സത്യം (3) വേദപഠനം, മനനം (4) ഇന്ദ്രിയനിഗ്രഹം (5) മനോനിഗ്രഹം (6) ദാനം (7) യജ്ഞം, (8) ശാന്തി,

സമാധാനം. (9) ഭൂർഭുവസ്സ്വർലോകങ്ങളിലെല്ലാം വ്യാപിച്ചിരിക്കുന്ന ബ്രഹ്മത്തെ ഉപാസിക്കുക ഇവയാണ് തപസ്സ്. ഇവയെ അഥവാ സകല സൽഗുണങ്ങളെയും സംക്ഷേപിച്ചാണ് "ധർമ്മംചര" ധർമ്മത്തിൽക്കൂടി ചരിക്കുക എന്നാചാര്യന്മാർ ഉൽഘോഷിച്ചത്.

യാതൊന്നിന്റെ അനുഷ്ഠാനംകൊണ്ടാണോ അഥവാ യാതൊന്നിൽക്കൂടി ചരിക്കുന്നതുകൊണ്ടാണോ മനുഷ്യന് പരിപൂർണ്ണനായി ശ്രേഷ്ഠമായ അറിവിനെ ആസ്വദിക്കുവാൻ കഴിയുന്നത് അത് ധർമ്മം. യാതൊന്നാണോ പൂർണ്ണതയിലേക്ക് നമ്മെ ധരിച്ചുകൊണ്ടു പോകുന്നത് അതാണ് ധർമ്മം.

ഭാരതം സ്വർഗ്ഗാരോഹണപർവത്തിലെ അഞ്ചാമദ്ധ്യായത്തിലുള്ള രണ്ടു ശ്ലോകംകൊണ്ട് ഭഗവാൻ വേദവ്യാസൻ സ്വപുത്രനായ ശുകന് ഭാരതസാരം അഥവാ ധർമ്മമാഹാത്മ്യം ഉപദേശിക്കുന്നു.

"ഊർദ്ധ്വ ബാഹുർവിരൌമ്യേഷ
നചകശ്ചിത് ശൃണോതിമേ
ധർമ്മാദർത്ഥശ്ചകാമശ്ച
സകിമർത്ഥംനസേവ്യതെ"

ധർമ്മാനുഷ്ഠാനം ഒന്നുകൊണ്ടുമാത്രമാണ് അർത്ഥവും കാമവും സിദ്ധിക്കുന്നതെന്ന് ഞാൻ രണ്ടുകൈകളും ഉയർത്തി ഘോഷിക്കുന്നു. എന്നാലതാരും ചെവിക്കൊള്ളുന്നതേയില്ല. ഈ അവസരത്തിൽ നാലു പുരുഷാർത്ഥങ്ങളിലും പ്രഥമവും പ്രധാനവും ധർമ്മം ത

ന്നെയാണെന്ന് പ്രത്യേകം പ്രസ്താവ്യമത്രെ. വീണ്ടും വ്യാസൻ പറയുന്നു:—

"നജാതുകാമാന്നഭയാന്നലോഭാത്
ധർമ്മം ത്യജേത് ജീവിതസ്യാപിഹേതോഃ
നിത്യോ ധർമ്മസ്സുഖദുഃഖേത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യത്വനിത്യഃ

വിഷയസുഖത്തിനുവേണ്ടിയോ, ഭയംകൊണ്ടോ അത്യാഗ്രഹംകൊണ്ടോ ആരും ഒരിക്കലും ധർമ്മത്തെ വെടിയരുത്. ജീവനെ രക്ഷിക്കുന്നതിനുപോലും ധർമ്മത്തെ ഉപേക്ഷിക്കരുത്; അഥവാ ജീവാപായത്തിലും ധർമ്മത്തെ വെടിയരുത്. ധർമ്മം സനാതനമാണ്; സുഖദുഃഖങ്ങൾ അനിത്യവുമാണ്. ജീവൻ നിത്യനാണ്; അതിനു ശരീരത്തോടുള്ള ബന്ധം അനിത്യമാണ്. ഇതാണ് ധർമ്മമാഹാത്മ്യം.

"ധർമ്മസ്യതത്വം നിഹിതം ഗുഹായാം
മഹാജനോയേന ഗതഃസപന്ഥാഃ" —സ്മൃതി—

ധർമ്മത്തിന്റെ തത്വങ്ങൾബുദ്ധ്യയാകുന്ന ഗുഹയിൽ മറഞ്ഞിരിക്കുന്നു. മഹാജനങ്ങൾ അഥവാ മഹർഷീശ്വരന്മാർ പോയ വഴിയെ സഞ്ചരിക്കുന്നതു ധർമ്മം. മതാചാര്യന്മാർ വിധിക്കുന്ന മാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കുന്നതാണ് ധർമ്മം. ഇതാണ് മതാനുശാസനം.

ഇന്നു ഭൂമുഖത്തുള്ള സകല ജീവരാശികളേയും അഭിസംബോധനചെയ്തുകൊണ്ട് സത്യമായും ധർമ്മമായും ജീവിക്കുന്നതിനനുശാസിക്കുന്ന മതം വേണ്ടായെന്നാ

രെങ്കിലും പറയുന്നുണ്ടെങ്കിൽ അതിൻെറ അർത്ഥം സത്യവും ന്യായവും ധർമ്മവും അവർക്കുവേണ്ട; അന്യായവും അക്രമവും മതിയെന്നാണ്. അതിനാൽ സത്യമായും നീതിയും ന്യായവും ആയും ജീവിക്കുന്നതിന് പ്രത്യേകം നിർദ്ദേശിക്കുന്ന മതം സകലരാലും സമാരാധ്യം തന്നെ; ആ മതത്തെ ആരും വേണ്ടാ എന്നു കരുതുകയുമില്ല.

ഒരു മനുഷ്യൻെറ ലൗകികവും ആത്മീയവും ആയ സകല ഉത്കർഷവും അവൻെറ മതബോധത്തിലാണ് സ്ഥിതിചെയ്യുന്നതെന്നുള്ളതു് നിർവിവാദമായ ഒരു കാര്യമാണ്. മതാനുശാസനകളെ മറുകെപ്പിടിക്കാതെയും മതതത്വങ്ങളെ ലക്ഷ്യമായിക്കരുതാതെയും മനുഷ്യൻ നന്നാകുമെന്ന് വിചാരിക്കുന്നതിന് യാതൊരു പ്രസക്തിയുമില്ല. കാരണം മനുഷ്യൻ നന്നാകുവാനും ശുദ്ധനും പൂർണ്ണനും ആയിത്തീരുവാനും ഉള്ള അംശ്യം ആവശ്യമായ കാര്യങ്ങളാണ് മതങ്ങളിൽ വ്യവസ്ഥ ചെയ്തു കാണുന്നതു്. മതനിയമങ്ങളാൽ നിയന്ത്രിതമല്ലാത്ത ജീവിതം മൃഗീയ ജീവിതത്തിനേക്കാൾ കഷ്ടതരം തന്നെ. ദുഃഖസുഖാദികളിൽ തരളിത ഹൃദയനാകാതെ കാമക്രോധാദികൾക്കടിമയാകാതെ സത്യം, തപസ്സ്, ബ്രഹ്മചര്യം, ജ്ഞാനം തുടങ്ങിയ സൽഗുണങ്ങളുടെ വിളനിലമായി വിശാലതരമായ ത്യാഗവും സ്നേഹവും നിറഞ്ഞു് നിശ്ചലമായ അറിവ് സമ്പാദിച്ച് നിത്യശുദ്ധനും, നിർമ്മമനും, നിരഹങ്കാരിയും, ആനന്ദ

മയനം ആയി ജീവിക്കുന്നതിന് മതം നമ്മെ പഠിപ്പിക്കുന്നു. കൃത്യവിവേചനത്തിനും, ആത്മവിചാരത്തിനും മതനിഷ്ഠയാണ് സഹായിക്കുന്നത്. മതബോധത്തോടുകൂടി മതാനുഷ്ഠാനങ്ങൾക്ക് വിധേയനായി ജീവിക്കുന്ന മനുഷ്യൻ ഏതു മതസ്ഥനായാലും ശരി ലോകത്തിന് ഒരു ഉത്തമമാതൃകയും വലിയ ഒരനുഗ്രഹവും ആയിരിക്കുമെന്നുള്ളതിന് യാതൊരു സംശയവുമില്ല. മതം ലൗകികാനുയായികൾക്കും ആത്മീയവാദികൾക്കും ഒരുപോലെ പ്രയോജനപ്രദമാണ്. മതത്തിൻെറ ശാസ്ത്രമെന്തെന്നറിയാതെ മതാചാര്യന്മാർ വിധിക്കുന്ന നിയമങ്ങളെ അനുഷ്ഠിക്കുവാൻ ആഗ്രഹിക്കപോലും ചെയ്യാതെ, മതത്തിൻെറ പരമമായ തത്വജ്ഞാനസംഹിതകളുടെ കണികപോലും കാണാതെ മദംകൊണ്ട് മതദൂഷണം ചെയ്യുന്നതു് ശോചനീയം തന്നെ.

## 6. മതതത്വങ്ങളിലെയും ആചാരങ്ങളിലെയും ഐക്യരൂപ്യം.

വിവിധ മതങ്ങളിലെയും തത്വങ്ങളും ആചാരങ്ങളും എടുത്തു നോക്കിയാൽ അവ തമ്മിൽ വലിയ യോജിപ്പുള്ളവയായിക്കാണാവുന്നതാണ്.

"മാണ്ഡൂക്യ മേകമേവാലം
മുമുക്ഷൂണാം വിമുക്തയേ"

—മുക്തികോപനിഷത്—

മാണ്ഡൂക്യോപനിഷത്തൊന്നിനെ മാത്രം ആശ്രയിച്ചാൽ മുമുക്ഷുക്കൾക്ക് മോക്ഷം ലഭിക്കുന്നു. ഇത്ര

മഹാത്മ്യമുള്ള മാണ്ഡൂക്യോപനിഷത് ഘോഷിക്കുന്നതു നോക്കുക:—

സർവം ഹ്യേതദ് ബ്രഹ്മ;
അയമാത്മാബ്രഹ്മ"

ഇതെല്ലാം ബ്രഹ്മമാണ്; ഈ ആത്മാവും ബ്രഹ്മം തന്നെ. അഥവാ ജഗത്തിൽ എന്തെല്ലാം ഉണ്ടോ അതു് ഏകവും അദ്വിതീയവും ആയ ആത്മാവാണ് അതാണ് ബ്രഹ്മം.

ഭഗവാൻ ഗീതയിലും പറയുന്നു.

"അഹമാത്മാ" (ഗീത. 10. 20) ഞാനാത്മാവാകുന്നു എന്ന്. ഇപ്രകാരം ദൈവം (ബ്രഹ്മം) ആത്മാവാകുന്നു എന്നും ആത്മാവും ബ്രഹ്മവും ഒന്നാകുന്നു എന്നും ഉള്ള മതം ക്രിസ്തുവും ഉപദേശിച്ചു കാണുന്നുണ്ട്.

"God is a spirit" (St. John 4. 24) ദൈവം ആത്മാവാകുന്നു. "I and my father are one" (St. John 10. 30) ഞാനും പിതാവും ഒന്നാകുന്നു എന്നീ വചനങ്ങൾ മേൽപറഞ്ഞ ആശയം വ്യക്തമാക്കുന്നുണ്ട്.

"I came forth from the father and am came into world again, I leave the world and go to the Father"
St. John 16 28.

ഞാൻ പിതാവിൽനിന്നും ലോകത്തിൽ വന്നിരിക്കുന്നു, ഞാൻ ലോകത്തെ വിട്ടു പിതാവിലേക്കു പോകുന്നു എന്നും

" At that day ye shall know that I am in my

Father, and ye in me, and I in you" St, John 14. 20. ഞാൻ എന്റെ പിതാവിലും നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും എന്നു് അന്നു നിങ്ങൾ അറിയും എന്നും ഉള്ള വചനങ്ങളിൽനിന്നു് ഈ പ്രപഞ്ചവും ക്രിസ്തു ഭഗവാനും പിതാവിൽനിന്നാണു് ഉണ്ടായിട്ടുള്ളതെന്നു് വ്യക്തമാകുന്നു. ഇതിനെ കുറേക്കൂടി വ്യക്തമാക്കുന്നുണ്ടു് യോഹന്നാന്റെ സുവിശേഷം ഒന്നാമദ്ധ്യായത്തിലെ 3; 4 എന്നീ വചനങ്ങൾ.

"All things were made by him, and without him was not anything made that was made. In him was life, and the life was the light of men".

"സകലവും അവൻ മുഖാന്തരം ഉളവായി ഉളവായതൊന്നും അവനെക്കൂടാതെ (ദൈവത്തെക്കൂടാതെ) ഉളവായതല്ല. അവനിൽ ജീവൻ ഉണ്ടായിരുന്നു; ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു.

ഈ തത്വത്തെ ഉപനിഷത്തുകളിൽ വളരെ വ്യക്തമായി പ്രതിപാദിച്ചു കാണുന്നുണ്ടു്.

"ഓം ആത്മാവാഇദമേക ഏവാഗ്ര ആസീത്; നാന്യത് കിഞ്ചനമിഷത് ‖ സഈക്ഷത ലോകാൻ നു സൃജാ ഇതി ‖ സ ഇമാൻ ലോകാന സൃജത ‖ "

—ഐതരേയോപനിഷത്

ജഗത്സൃഷ്ടിക്കു മുമ്പു്, നാമരൂപാദികളെക്കൊണ്ടു് ഭിന്നമായിക്കാണുന്ന ഇതെല്ലാം (പ്രപഞ്ചം) ആത്മാവൊന്നുതന്നെയായിരുന്നു. വ്യാപാരമുള്ളതോ ഇല്ലാത്തതോ ആയ വേറെ യാതൊന്നും ഉണ്ടായിരുന്നില്ല.

ആ ആത്മാവ് "എനിക്ക ലോകങ്ങളെ സൃഷ്ടിക്കണം" എന്നു ഈക്ഷിച്ചു. അവൻ ഈ ലോകങ്ങളെ സൃഷ്ടിച്ചു. അതായത് ഏകവും ശുദ്ധവും ആയ ആത്മാവ് നാമരൂപാദികളായ ഭേദം കല്പിക്കുവാൻ കഴിയാതെ അനുഭവൈകവേദ്യമായ ആത്മാവ് വ്യാകൃതങ്ങളായ നാമരൂപഭേദങ്ങളോടു കൂടിയതായി അനേക ശബ്ദങ്ങൾക്കും പ്രത്യയങ്ങൾക്കും വിഷയമായിത്തീർന്നു. അഥവാ

"സോ ƒ കാമയതബഹുസ്യാം പ്രജായേയേതി
ഇദം സർവമസൃജത യദിദം കിഞ്ച"

—തൈത്തരീയോപനിഷത്—

ആത്മാവ് പലതായിത്തീരണം എന്നു കാമിച്ചു. ഈ ജഗത്തെന്തെല്ലാമാണോ അതെല്ലാററിനേയും സൃഷ്ടിച്ചു.

"തത് സൃഷ്ട്വാ തദേവാനു പ്രാവിശത്"

—തൈ. ഉ.—

ഈ ജഗത്തിനെ സൃഷ്ടിച്ചിട്ട് ബ്റഹ്മം സൃഷ്ടിക്കപ്പെട്ട ജഗത്തിൽ തന്നെ പ്രവേശിച്ചു.

നാമരൂപാത്മകങ്ങളായ ഉപാധികളെ കൊണ്ടാണ് ബ്റഹ്മം പലതെന്നുള്ള വ്യവഹാരത്തിനു കാരണമായതു്. നാമരൂപാത്മകമായ കാര്യപ്രപഞ്ചത്തിന് കാരണം ബ്റഹ്മം തന്നെ. നാമരൂപങ്ങളാൽ പൃഥക് പൃഥക് ആയിക്കാണുന്ന വസ്തുക്കളുടെ ജനനവും സ്ഥിതിയും ലയവും ബ്റഹ്മത്തിൽ തന്നെ,

അഥവാ വ്യാകൃതമായ പ്രപഞ്ചം ബ്രഹ്മത്തിൽ കല്പിതമാണ്.

"യതോവാ ഇമാനി ഭൂതാനിജായന്തേ
യേന ജാതാനി ജീവന്തി
യത്പ്രയന്ത്യഭിസംവിശന്തി തദ്വിജിജ്ഞാസ-
സ്വ തദ് ബ്രഹ്മേതി"–തൈത്തരീയോപനിഷത്

യാതൊന്നിൽ നിന്ന് സകല ഭൂതവുമുണ്ടായി, യാതൊന്നിൽസ്ഥിതി ചെയ്തു, യാതൊന്നിൽ ലയിക്കുന്നുവോ അത് ബ്രഹ്മം.

"ഈശാ വാസ്യം ഇദം സർവം
യത്കിഞ്ചജഗത്യാം ജഗത്"
—ഈശാവാസ്യോപനിഷത്—

ഈ പ്രപഞ്ചത്തിൽ എന്തെല്ലാമാണോ ഉള്ളത് അവയെല്ലാം ഒരേ ഒരീശനാൽ ആവസിക്കപ്പെടുന്നതാണ്. ഈ ജഗത് മുഴുവൻ വ്യാപിച്ച് സ്ഥിതിചെയ്യുന്നു ഈശ്വരൻ; അദ്ദേഹത്തിൽ നിന്ന് വേറിട്ടന്യമായി യാതൊന്നും ഇല്ല.

ഇതേ വിധം താത്വികമായ പല ഭാഗങ്ങളിലും ഹൈന്ദവ ക്രൈസ്തവമതങ്ങൾ തമ്മിൽ ഐക്യരൂപ്യമുള്ളതായിക്കാണാം.

സാധനചതുഷ്ട മൂന്നാമത്തെ സാധനയായ ശമാദിഷൾക്കസമ്പത്തിയിൽപ്പെട്ട തിതിക്ഷയെ ശ്രീ ശങ്കരൻ ഈ വിധമാണ് നിർവചിച്ചിരിക്കുന്നത്.

"സഹനം സർവദുഃഖാനാം
അപ്രതീകാരപൂർവകം
ചിന്താവിലാപരഹിതം
സാതിതീക്ഷാനിഗദ്യതേ"

തന്റെ സർവ ദുഃഖങ്ങളെയും പ്രതികാരം ചെയ്യണമെന്നുള്ള യാതൊരുദ്ദേശവും, ചിന്തയും രോദനവും കൂടാതെ സധൈര്യം വഹിക്കുന്നതാണ് ഹിന്ദുമതത്തിലെതിതിക്ഷ. ഒരുവൻ ചെയ്യുന്ന ഉപദ്രവത്തെപ്പററി ചിന്തിക്കാൻ പോലും പാടില്ല; അതുപോലും കൂടാതെ സഹിക്കുന്നതുമാത്രമേ തിതിക്ഷയാകുകയുള്ളു.

ഇനി ക്രിസ്തുമതത്തിലെ ലൂക്കോസിന്റെ സുവിശേഷം ആറാം അദ്ധ്യായം 29-ാം വചനം എടുത്തു നോക്കാം.

"To him that smiteth thee on one cheek offer also the other, and from him that taketh away they cloak with hold not they coat also"

"നിന്റെ ഒരു ചെകിട്ടത്തടിക്കുന്നവന് മറേറതും കാണിച്ചുകൊടുക്കുക; നിന്റെ പുതപ്പെടുത്തു കളയുന്നവന് വസ്ത്രവും തടുക്കരുത്". ഇതാണ് ക്രിസ്തു ഉപദേശിച്ചതിതിക്ഷ. ക്രിസ്തു പറയുന്നതു നോക്കുക:—

"കണ്ണിനു പകരം കണ്ണും പല്ലിനു പകരം പല്ലും എന്നരുളിച്ചെയ്തതു് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോടു പറയുന്നതു്: ദുഷ്ടനോടെതൃക്കരുതു്; നിന്നെ വലത്തേ ചെകിട്ടത്തടിക്കുന്നവന് മറേറതും തിരിച്ചു കാണിക്ക" St. Mathew 5. 38—39.

"മന്മനാഭവമത്ഭക്തോ
മദ്യാജീമാം നമസ്കുരു
മാമേവൈഷ്യസിയുക്തൈവ
മാത്മാനം മത്പാരായണഃ" ഗീത 9 34

എന്നിൽ മനസ്സുറപ്പിച്ച്; എന്നിൽതന്നെ ഭക്തിയുള്ളവനായി എന്നെത്തന്നെ ആരാധിക്കുക. എന്നെത്തന്നെ നമസ്കരിക്കുക. ഇപ്രകാരം എന്നെത്തന്നെ ശരണം പ്രാപിച്ചവനായി മനസ്സിനെ എന്നിൽ ഉറപ്പിച്ചാൽ നീ എന്നെ പ്രാപിക്കും എന്ന ഗീതയിലെ ശ്ലോകവും—

"Thou shalt love the Lord, thy God with all thy heart, and with all thy soul, and with all thy strength and with all thy mind, and thy neighbour as thyself".

"നിൻെറ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണ ആത്മാവോടും പൂർണ്ണ ശക്തിയോടും പൂർണ്ണ മനസ്സോടും കൂടെ സ്നേഹിക്കണം എന്നും നിൻെറ അയൽക്കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം എന്നും ഉള്ള ലൂക്കോസിൻെറ സുവിശേഷം 10. 27—ാം വചനവുമായി നോക്കുമ്പോൾ എന്താണ് അന്തരമുള്ളത്.

"പരിത്രാണായസാധൂനാം
വിനാശായദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമിയുഗേയുഗേ" ഗീത 4· 8

സാധുസംരക്ഷണത്തിനും ദുഷ്ടനിഗ്രഹത്തിനും

ധർമ്മസ്ഥാപനത്തിനും ഞാൻ യുഗംതോറും അവതാരം ചെയ്യുന്നു എന്നു ഭഗവാൻ കൃഷ്ണനും;

"ഉരപെടും ഗലീലിയരെ നിങ്ങൾകൺ—
മുനകൾ വാനിലുയർത്തുവതെന്തിനായ്
പരമനൗസസുതൻ മൃതനായപോൽ
ധരയിലേക്കു തിരിച്ചിനിയുംവരും"

ഹേ! ഗലീലിയരെ! നിങ്ങൾ എന്തിനാണ് ആകാശത്തേക്കു നോക്കി ഞാൻ അന്തർദ്ധാനം ചെയ്യുന്നതിനെക്കുറിച്ചു വിചാരിച്ച് ദുഃഖിക്കുന്നത്. ഈ ഔസേപ്പിന്റെ പുത്രനായ ക്രിസ്തുയേശു മരിച്ചതുപോലെ വീണ്ടും ഭൂമിയിലേക്കു തിരിച്ചു വരും എന്നു ഭഗവാൻ ക്രിസ്തുവും അരുളിച്ചെയ്തിട്ടുണ്ട്.

"കടുകിൻമണിമാത്രവുമുള്ളൊരു
പരദോഷമുടനെ കാണുന്നനീ
നിന്നുടെ ദോഷം പിന്നെക്കണ്ടാലും
ഗജമാത്രം കാണുന്നീലേത്തും"

കടുകിൻമണിയോളം മാത്രമുള്ള അന്യന്റെ ദോഷത്തെ ഉടനെ കാണുകയുംഗജമാത്രം വലിപ്പമുള്ള തന്റെ ദോഷത്തെ കാണാതിരിക്കയും ചെയ്യുന്നു, എന്നു പറയുന്നതിന്റെയും

"And why be holdest thou the mote that is in thy brother's eye, but percivest not the beam that is in their own eye?" St. Luke 6—41

"നീ സഹോദരന്റെ കണ്ണിലെ കരടു നോക്കുക

യും സ്വന്തം കണ്ണിലെ കോൽ വിചാരിക്കാതിരിക്കയും ചെയ്യുന്നതെന്തു്?" എന്നു ചോദിക്കുന്നതിൻെറയും അത്ഥം ഒന്നുതന്നെയാണല്ലോ,

ക്രിസ്തുവിൻെറ ഏററവും വലിയ കല്പന അഥവാ ഉപദേശം പരസ്പരം സ്നേഹിക്കുക എന്നാണു്, അതാണു് സ്വന്തം ശിഷ്യന്മാരുടെ മാനദണ്ഡമായി ക്രിസ്തുയേശു കരുതിയിട്ടുള്ളതും എന്നു് സുവിശേഷങ്ങളിൽ പലേയിടങ്ങളിലും വ്യക്തമാക്കിയിട്ടുണ്ടു്. ഉദാഹരണമായി നോക്കുക.

"This is my commandment, that ye love one another, as I have loved you. Greater love hath no man than this, that a man lay down his life for his friends".

St. John 15. 12—13

"ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നാകുന്നു എൻെറ കല്പന. സ്നേഹിതന്മാക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹം ആർക്കും ഇല്ല" എന്നുള്ള ക്രിസ്തുവിൻെറ വിശേഷാത്തരമായ സന്ദേശം അതിനേക്കാൾ പുരാതനമായ ഒരു കാലത്തു്

"അദ്വേഷ്ടാ സർവഭൂതാനാം
മൈത്രഃ കരുണ ഏവച" ഗീത 12 13

ഒരു ജീവിയെയും ദ്രോഹിക്കാത്തവനും എല്ലാവരെയും സ്നേഹിക്കുന്നവനും സകലരിലും കൃപയുള്ളവ

നം ആയ ഭക്തൻ എനിക്കു പ്രിയനാകുന്നു എന്നു് ഭഗവാൻ കൃഷ്ണനും വെളിപ്പെടുത്തിയിട്ടുണ്ടു്.

ഈ വിധം സൂക്ഷ്മപരിശോധന നടത്തുമ്പോൾ ക്രിസ്തുമതത്തിലെ എല്ലാ പ്രധാന തത്വങ്ങളും സന്ദേശങ്ങളും ഹിന്ദുമതത്തിൽ സരസവും ഹൃദ്യവും വ്യക്തവുമായി പ്രതിപാദിച്ചിട്ടുണ്ടെന്നു് നിഷ്പ്രയാസം കാണുവാൻ കഴിയും.

* കർമ്മനിയമം അചിന്ത്യമാണെന്നു് ശ്രീ ബുദ്ധനും "ഗഹനാകർമ്മണോ ഗതിഃ" (ഗീത 4. 17) കർമ്മത്തിന്റെ ഗതി അറിയപ്പെടുവാൻ ദുർഘടമാണെന്നു് ഭഗവാൻ കൃഷ്ണനും പറഞ്ഞിട്ടുണ്ടു്.

ബുദ്ധമതത്തിലെ ഏററവും വലിയ സിദ്ധാന്തമാണു് അഹിംസ. കൂടാതെ ഗോവധത്തിലുള്ള പാപത്തെയും അധർമ്മത്തെയും ഗ്രഹിച്ചു് വിഷ്ണു അവതരിച്ചതാണു് ബുദ്ധനെന്നു് ഗീത ഗോവിന്ദത്തിലും കാണുന്നു.

"നിന്ദസിയജ്ഞവിധേ രഹഹ ശ്രുതിജാതം
സദയഹൃദയദർശിത പശുഘാതം
കേശവധൃതബുദ്ധശരീര ജയ ജഗദീശഹരേ"

—ഗീതഗോവിന്ദം—

കേശവൻ (ഭഗവാൻ വിഷ്ണു) തന്നെ ബുദ്ധനായി അവതരിച്ചു എന്നിരുന്നാലും ശരി അദ്ദേഹം ഹിംസയെ സർവാത്മനാ വെറുത്തിരുന്നു. ഈ അഹിംസാവ്രതം ഹിന്ദുമതവും നിർദ്ദേശിച്ചിട്ടുണ്ടു്.

യോഗങ്ങളിൽ രാജനായ രാജയോഗത്തിന്റെ എട്ടംഗങ്ങളിൽ ഒന്നാമത്തെ അംഗമാണ് യമം. യമം എന്നു വച്ചാൽ തിരോധം എന്നാണർത്ഥം. ഈ യമത്തിന്റെ അഞ്ചു സൽഗുണങ്ങളാണ് അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവ, ഒരു പ്രാണിക്കും മനസ്, വാക്ക്, കായം ഇവ കൊണ്ട് ഒരു കാലത്തും ഒരു പീഢയും കാരണമാകാതിരിക്കുന്നതാണ് അഹിംസ. ഈ അഹിംസ ശാരീരികമായ തപസ്സാണെന്ന് ഗീതയിൽ ഭഗവാനും പറയുന്നുണ്ട്.

"ദേവദ്വിജ ഗുരുപ്രാജ്ഞ
പൂജനം ശൗജമാർജ്ജവം
ബ്രഹ്മചര്യമഹിംസാച
ശാരീരം തപഉച്യതെ" ഗീത 17—14

ദേവന്മാർ, ബ്രാഹ്മണർ, ഗുരുക്കന്മാർ, പ്രാജ്ഞന്മാർ എന്നിവരെ പൂജിക്കുക ശൗചം (ബാഹ്യാഭ്യന്തര ശുദ്ധി) നിഷ്കളങ്കത, ബ്രഹ്മചര്യം, അഹിംസ, ഇവ ശാരീരികമായ (ശരീരംകൊണ്ടുചെയ്യുന്ന) തപസ്സാണ്. ഹിംസയെ അഗ്നിപുരാണം വിവരിക്കുന്നത് ഈ വിധമാണ്

"ഉദ്വേഗജനനം ഹിംസാ
സന്താപകരണം തഥാ
രുക്കൃതി ശോണിതകൃതിഃ
പൈശുന്യകരണം തഥാ

ഹിതസ്വാധിനിഷേധശ്ച
മർമ്മോദ്ഘാടനമേവച
സുഖാപഹ്നതി സംരോധോ
വധോദശവിധാചസാ — അഗ്നിപുരാണം —

ഉദ്വേഗജനനം, സന്താപകരണം; വേദന ജനിപ്പിക്കൽ, രക്തം പുറപ്പെടുവിക്കൽ, ഏഷണി പറയുക, ഹിതം നിഷേധിക്കുക, ഗോപ്യോൽഘാടനം, സുഖമെന്ന വ്യാജം പറയുക, സ്വാതന്ത്ര്യത്തെ തടയുക, വധിക്കുക. ഇങ്ങനെ ഹിംസ പത്തു വിധമുണ്ട്. മനോവാക്കായ കർമ്മങ്ങളിൽ അവയെ ചെയ്യാതിരിക്കുന്നതാണ് ശരിയായ അഹിംസയെന്ന് അഹിംസയെ നിർവചിക്കുകയും "അഹിംസധർമ്മഉത്തമഃ" അഹിംസാവ്രതം ഏററവും ഉത്തമമായ ധർമ്മമാണെന്ന് അതിനെ പ്രശംസിക്കയും അനുശാസിക്കയും കൂടി അഗ്നിപുരാണം ചെയ്യുന്നുണ്ട്.

ഈ വിധം ബുദ്ധമതത്തിലെ സാരമായ ഉപദേശങ്ങൾ എല്ലാം എടുത്തു നോക്കിയാൽ അവയും ഹിന്ദുമതത്തിലടങ്ങിയിട്ടുണ്ടെന്നു കാണാം. എന്നുതന്നെയല്ല ശ്രീബുദ്ധൻ ഒരു മതവും പ്രചരിപ്പിച്ചിട്ടില്ല; അദ്ദേഹം പ്രചരിപ്പിച്ചതു് ഹിന്ദുമതത്തിലെ സനാതനധർമ്മം മാത്രമാണ്.

സത്യം, സമത്വം, സാഹോദര്യം സൽക്കർമ്മം ഇവയെ അനുശാസിക്കുന്ന കൊറാനും അഥവാ ദൈവത്തിന്റെ പ്രവാചകനായ ശ്രീ നിബിയുടെ ഉപദേശ

വും എടുത്തു തുലനംചെയ്തു നോക്കിയാൽ അവയും ഹിന്ദുമതത്തിൽ ഉൾപ്പെടുന്നതായിക്കാണാം.

സിക്കമതസ്ഥാപകനായ ഗുരുനാനാക്കസിംഗിന്റെ പ്രധാന സന്ദേശം ഈ വിധത്തിലാണ്.

"EK ON KAR SATNAM KARTA PURKH NIR BHO NIR WEIR AKAL MURAT AJUNI SAI BANG GUR PRASHAD JAP AD SACH JUGAD SACH HAI BHI SACH HO SI BHI SACH" അതായത്

"The one supreme being; the enternal creator who pervadeth and sustaineth all his creation, free from fear and enemity, timeless, not subject to birth and death, self subsistent and the enlightner, to be known and realised by the grace of Guru, This is the truth. This was the truth. This will be the truth. This shall be the truth".

സനാതനനും, തന്റെ സൃഷ്ടികളെ ഭയശത്രുതാദികളിൽനിന്ന് രക്ഷിച്ച് തന്നാൽ സൃഷ്ടിച്ച് പരിപാലിക്കുന്നവനും, കാലാതീതനും, ജനനമരണരഹിതനും നിരാധാരനും, ജ്ഞാനസ്വരൂപനും, ഏകനും ആയ പരമാത്മാവ് ഒരു ഗുരുവിന്റെ അനുഗ്രഹത്താൽ അറിയപ്പെടേണ്ടതും സാക്ഷാത്കരിക്കപ്പെടേണ്ടതും ആണ്. ഇതാകുന്നു സത്യം. ഇതായിരുന്നു സത്യം. ഇതായിരിക്കും സത്യം ഇതു നിശ്ചയമായും സത്യം തന്നെ.

ആത്മസാക്ഷാത്കാരം ഗുരുപ്രസാദംകൊണ്ടു ലഭിക്കേണ്ടതാണെന്ന മേൽകാണിച്ച സന്ദേശത്തിന്റെ സാരം—

"തദ്വിജ്ഞാനാർത്ഥം ഗുരുമേവാഭിഗച്ഛേത്"

(പ്രത്യഗാത്മാവിനെ അറിയുന്നതിന് കാഴ്ച ദ്രവ്യങ്ങളോടുകൂടി വേദജ്ഞനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിൻെറ അടുക്കൽതന്നെ ചെല്ലണം) എന്ന് അനിർണ്ണേയമായ കാലത്തുതന്നെ ശ്രുതിയും വിധിച്ചു കാണുന്നു.

സകല മതങ്ങളിലെയും തത്വസഞ്ചയത്തെ ഉൾക്കൊള്ളുന്ന അതിവിശിഷ്ടമായ മഹാമതമാണ് ആര്യമതം. അഥവാ സനാതനമായ ഹിന്ദുമതം. ഈശ്വരനെ പ്രാപിക്കുന്നതിന്—നിത്യശാന്തിയെ അനുഭവിക്കുന്നതിന്—വേണ്ടിയുള്ള ജീവാത്മാവിൻെറ യത്നങ്ങളെ സഫലമാക്കുന്നതിന് ക്രമപ്പെടുത്തിയിട്ടുള്ള നിർദ്ദേശങ്ങൾ അഥവാ മാർഗ്ഗങ്ങൾ മതങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ട്. ഏതു മതാനുയായിയായാലും ഈശ്വരനെ പ്രാപിക്കാമെന്നുള്ളതിനും സംശയമില്ല.

1836—ാമാണ്ട് ഫെബ്രുവരി പതിനെട്ടാം തീയതി തിരുവവതാരം ചെയ്ത ഭഗവാൻ ശ്രീ രാമകൃഷ്ണദേവൻ തൻെറ ജീവിതംകൊണ്ട് ഏതു മതസ്ഥനായാലും ഈശ്വരനെ സാക്ഷാത്കരിക്കാം, മതതത്വങ്ങൾ അനുസരിച്ചു ജീവിച്ചാൽ മതിയെന്ന് പ്രായോഗികമാക്കി കാണിച്ചിട്ടുണ്ടല്ലോ. തൻെറ പരിപാവനമായ ജീവിതത്തിൽകൂടി ഓരോമതപ്രകാരവും ആത്മസാക്ഷാത്കാരം—ഈശ്വരദർശനം—സിദ്ധിച്ച ആ യോഗീശ്വരൻ "യതമതതതപഥ" എത്ര മതമുണ്ടോ അത്രയും

മാർഗ്ഗവും ഉണ്ടു് എന്നരുളിച്ചെയ്യുകയും ചെയ്തു.

1866—ാമാണ്ടിന്റെ അവസാനത്തോടുകൂടി ഭഗവാൻ രാമകൃഷ്ണൻ ഇസ്ലാംമതപരിശീലനം നടത്തി തൽഫലമായി "A radiant personage with grave countenance and with white beard appeared to him". തേജോമയമായ ഒരു പുരുഷരൂപം ഗാംഭീര്യമേറിയ മുഖത്തോടും വെളുത്ത താടിമീശയോടും കൂടി അദ്ദേഹത്തിനു പ്രത്യക്ഷമായി. അഥവാ അദ്ദേഹം ശ്രീ മഹമ്മദു നിബിയെ സാക്ഷാത്കരിച്ചു.

ഇതിനുശേഷം 1874-നോടു സമീപിച്ചു് അദ്ദേഹം ശ്രീയേശുവിനെയും സാക്ഷാത്കരിക്കുകയുണ്ടായി. അദ്ദേഹം ക്രിസ്തുയേശുവിനെ സാക്ഷാത്കരിച്ചുശേഷം പറയുകയാണു്.

"Behold christ, who shed his heart's blood for the redemption of the world, who suffered a sea of anguish for the love of men. It is He, the master of yogin, who is in eternal union with God. It is Jesus, love incarnate".

"തന്റെ ഹൃദയത്തിന്റെ രക്തം ലോകസംരക്ഷണത്തിനുവേണ്ടി ചൊരിഞ്ഞവനും ലോകരോടുള്ള അനുകമ്പ നിമിത്തം ക്ലേശസമുദ്രത്തെ തരണംചെയ്യേണ്ടി വന്നവനും ആയ ക്രിസ്തുവിനെ നോക്കുക. പരമാത്മാവുമായി (പിതാവുമായി) ഐക്യം പ്രാപിച്ച ക്രിസ്തുവാണു് പരമയോഗി. അദ്ദേഹമാണു് സ്നേഹ സ്വരൂപൻ", എന്നു്.

ഇപ്രകാരം പല മതങ്ങളിൽക്കൂടി അതതു മതസ്ഥാപകന്മാരെ അനുഭവഗോചരമാക്കിയ പരമഹംസൻ ഈ വിധം നമ്മോടുപദേശിക്കുന്നു.

"I have practised all religions. The substance is the same and nothing but climate, temperament and name vary. Let each man follow his own path. If he sincerely and ardently wishes to know God peace be unto him. He will surely realize Him."

"ഞാൻ എല്ലാ മതവും പരിശീലിച്ചു നോക്കിയിട്ടുണ്ട്. മതങ്ങൾ സാരാംശത്തിൽ ഒന്നുതന്നെ; നാമം, രൂപം, വ്യവസ്ഥ ഇവയിൽ മാത്രമായുള്ള വ്യത്യാസം മാത്രമെയുള്ളു. ഓരോ മനുഷ്യനും അവനവനുള്ള മാർഗ്ഗത്തിൽ (മതത്തിൽ) കൂടി സഞ്ചരിക്കട്ടെ. ആരാണോ ആത്മാർത്ഥമായും ഉത്സാഹമായും ഈശ്വരസാക്ഷാത്കാരത്തെ കാംക്ഷിക്കുന്നതു് അവനു് ശാന്തിയുണ്ടാകട്ടെ! അവൻ നിശ്ചയമായും ഈശ്വരനെ പ്രാപിക്കും." അദ്ദേഹം തുടർന്നു പറയുന്നു:—

"Do not speek of love for your brother. Realize it. Do not argue about doctrine religions. There is only one. All rivers flow to the ocean. Flow let others, flow too."

സഹോദരനോടുള്ള സ്നേഹത്തെപ്പററി വാദിക്കേണ്ട ആവശ്യമില്ല; സാക്ഷാത്കരിക്കുക. മതസിദ്ധാന്തങ്ങളെയും മതങ്ങളെയും കുറിച്ചു് തർക്കിക്കുകയേ വേണ്ട; ഒന്നേയുള്ളു. എല്ലാ നദിയും സമുദ്രത്തിലേക്കൊ

ഴുകുന്നു. അതേ ഒഴുകുക; അന്യരേയും യഥേഷ്ടം ഒഴുകുന്നതിനനുവദിക്കുക. എന്നു്

ഇതാണു് മതത്തിന്റെ പരമാൎത്ഥ സത്യം.. ഏതാദർശമായ പരമാർത്ഥം ഗ്രഹിച്ച ശ്രീരാമകൃഷ്ണപരമഹംസന്റെ പ്രധാന ശിഷ്യനായ ശ്രീമദ് വിവേകാനന്ദ സ്വാമികൾ മതം എന്താണെന്നു് വ്യക്തമാക്കിയിട്ടുണ്ടു്.

"The religion is the manifestation of the internal divinity already in man."

മനുഷ്യനിലുള്ള ശക്തിവിശേഷത്തിന്റെ സാക്ഷാത്കാരമാണു് മതം എന്നു് പണ്ഡിതനായ അദ്ദേഹം പ്രവചിച്ചതനുസരിച്ചു് മതത്തെഗ്രഹിച്ചു ജീവിതത്തെ അന്തൎയ്യാമിയായ ആത്മാവിനെ സാക്ഷാത്കരിക്കുന്നതിനുപയുക്തമായ വിധത്തിൽ ക്രമപ്പെടുത്തുന്നപക്ഷം ശാന്തിയും സമാധാനവും സർവ്വോപരി നിത്യാനന്ദവും നിസ്സന്ദേഹം ഏതൊരു വ്യക്തിക്കും കൈവരിക്കുവാൻ സാധിക്കും.

മതതത്വങ്ങളെ ഗ്രഹിക്കാതെയും അവയെ വേണ്ട വിധത്തിൽ അനുഷ്ഠിച്ചു നോക്കി അവയുടെ ഫലത്തെ അനുഭവപ്പെടുത്താതെയും മതം അബദ്ധമാണെന്നു് തീൎപ്പുകൽപ്പിക്കുകയോ, പരമതദൂഷണം ചെയ്യുകയോ ചെയ്യുന്നതു് വലിയ തെററാണെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. കൂടാതെ മതതത്വങ്ങളെ അനുഭവത്തിൽ വരുത്തിയിട്ടുള്ള ഒരാൾ ഒരിക്കലും പരമതദൂ

ഷണത്തിന്ന തയാറാവുകയും ഇല്ല.

മതതത്വങ്ങളെയും മതാനുശാസനങ്ങളെയും അനു ഷ്ഠിക്കുവാനുള്ള വ്യക്തികളുടെ പ്രാപ്തിക്കുറവു ഒന്നുകൊണ്ടുമാത്രമാണ് അഥവാ വ്യക്തികളുടെ സ്വാൎത്ഥതയും അജ്ഞതയും കാമവുമാണ് അവരെ അധൎമ്മതല്പരരും മതഅവിശ്വാസികളും സർവോപരി എന്തും ചെയ്യുവാൻ മടിയില്ലാത്തവരും ആക്കിത്തീർത്തിട്ടുള്ളതു്. മതാചാൎയ്യന്മാരും മതഗ്രന്ഥങ്ങളും നന്മനിറഞ്ഞജീവിതം നയിച്ച് നിത്യസുഖം ആസ്വദിക്കുവാൻ അനുശാസിക്കുമ്പോൾ മനുഷ്യൻ കാമത്തിന് (ആഗ്രഹത്തിന്ന) അടിമയായി ധർമ്മവും സത്യവും നീതിയും സ്നേഹവും വിട്ട് മൃഗീയമായി എന്തെല്ലാമാണ് കാട്ടിക്കൂട്ടുന്നതു്. ഇതു് മതാചാൎയ്യന്മാരുടെയോ മതഗ്രന്ഥങ്ങളുടെയോ തെററല്ല; പ്രത്യുത അനുഷ്ഠിക്കുന്ന വ്യക്തിയുടെ കഴിവുകേടുമാത്രം. മതം മനുഷ്യനെ ശുദ്ധനും പൂർണ്ണനും ആക്കിത്തീൎക്കുന്നു.

ഏതായാലും സദുദ്ദേശത്തോടുകൂടി മാത്രം ആചാൎയ്യന്മാർ നമുക്കുവേണ്ടി രചിച്ചിട്ടുള്ള മതഗ്രന്ഥങ്ങൾ, അമൂല്യ ജ്ഞാനഭണ്ഡാഗാരമായ തത്വശാസ്ത്രങ്ങൾ പഠിക്കുന്നതും അതിലെ വിധിപ്രകാരം ശീലിക്കുന്നതും നമ്മുടെ സകലവിധ ദുഃഖങ്ങൾക്കും ശാന്തിയുണ്ടാകുന്നതിന് അദ്വിതീയമായ ഔഷധങ്ങൾ തന്നെ. നമ്മുടെ മനസ് നിത്യാനന്ദത്തിനും നിത്യശാന്തിക്കും വേണ്ടി മതാചാൎയ്യന്മാരിലും മതഗ്രന്ഥങ്ങളിലും കൂടി

പരമാത്മാവായ ജഗദീശ്വരനിൽ ചെന്നു ചേരുകയും അവിടെയെല്ലാം ബുദ്ധിയും ശ്രദ്ധയും ഉറയ്ക്കുകയും ചെയ്യട്ടെ എന്നു പ്രാർത്ഥിച്ചുകൊള്ളുന്നു.

"ഇഹചേദവേദീദഥസത്യമസ്തി
നചേദിഹാവേദീന്മഹതീവിനഷ്ടിഃ |
ഭൂതേഷുഭൂതേഷുവിചിത്യധീരാഃ
പ്രേത്യാസ്മല്ലോകാദമൃതാഭവന്തി ||

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ